ജൂൺ 2022

# ക്രൈസ്തവ കാഹളം



## പരിശുദ്ധാത്മാവ്

### വന്നുകഴിയുമ്പോൾ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.


THE MALANKARA
SYRIAC CATHOLIC
CHURCH
EPISCOPAL
CONSECRATION
Msgr. Dr. ANTONY KAKKANATTU
BISHOP-ELECT
MAJOR ARCHIEPISCOPAL CURIA
Msgr. Dr. MATHEW MANAKARAKAVIL
AUXILIARY BISHOP-ELECT
MAJOR ARCHDIOCESE OF TRIVANDRUM
2022 JULY 15
7.30 AM
ST. MARY'S CATHEDRAL,
PATTOM, TRIVANDRUM

## ഉള്ളടക്കം



രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ
പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ
എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി
ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.




ജൂൺ 2022 ■ വാല്യം 83 ■ ലക്കം 6

റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056
കവർ & ലേഔട്ട്
Fingraph - 9387811920
ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ
പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4
വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

ക്രൈസ്തവ കാഹളം

# ചോദിച്ചാൽ നൽകപ്പെടുന്ന പരിശുദ്ധാത്മാവ്




ചോദിക്കുവിൻ നിങ്ങൾക്കു ലഭിക്കും, അന്വേഷിക്കുവിൻ കണ്ടെത്തും, മുട്ടുവിൻ തുറക്കപ്പെടും എന്നുള്ള കർത്താവിന്റെ വചനം നമുക്ക് വളരെ പരിചിതമാണ്. പലപ്പോഴും ഇതിനെ മനസ്സിലാക്കുന്നത് ഭൗതിക കാര്യങ്ങൾ നേടുന്നതിനുള്ള കർത്താവിന്റെ ഉറപ്പായിട്ടാണ്. എന്നാൽ കർത്താവ് സുവിശേഷത്തിൽ പലയിടങ്ങളിലും സഹായകനായ പരിശുദ്ധാത്മാവിനെ അയയ്ക്കുമെന്നും ആ ആത്മാവിനുവേണ്ടി പ്രാർത്ഥിക്കണമെന്നും ശിഷ്യന്മാരോട് ആവർത്തിച്ചു പറയുന്നു. നമ്മുടെ ബല ഹീനതകളിൽ പരിശുദ്ധാത്മാവ് നമ്മെ ശക്തിപ്പെടുത്തുന്നു. നമ്മെ പ്രാർത്ഥിക്കുന്ന തിനും സഹായിക്കുന്നു. ദൈവത്തോട് സംസാരിക്കുന്നതിനുള്ള ഭാഷയായി വർത്തി ച്ചുകൊണ്ട് ദൈവത്തോട് ആഴമായ ബന്ധവും നമുക്ക് ഉറപ്പാക്കുന്നു. ദൈവത്തോട് സംസ്സാരിക്കുമ്പോൾ ദൈവത്തിന്റെ ഭാഷയെ നമുക്ക് വിശദീകരിച്ചു നൽകുന്നത് പരിശുദ്ധാത്മാവാണ്. ഈ കാലഘട്ടത്തിൽ ക്രിസ്തീയ വിശ്വാസത്തിൽ ആഴപ്പെ ടുന്നതിനും അതിൽ ജീവിക്കുന്നതിനും നമ്മെ ശക്തിപ്പെടുത്തുന്നു.

പരിശുദ്ധാത്മാവ് നമുക്ക് ആനന്ദം നൽകുന്നു. ദൈവാത്മാവിലുള്ള ആനന്ദം എല്ലാ നൽവരങ്ങളുടെയും ആകെതുകയാണ്. അത് ദൈവവും ദൈവസൃഷ്ടിയുമായി ഒരു മയിലായിരിക്കുന്നതിന്റെ ആനന്ദമാണ്. ഈ ആനന്ദമാണ് ഈ കാലഘട്ടത്തിൽ മനുഷ്യന് നഷ്ടമാകുന്നതും മനുഷ്യൻ അതീവ താൽപര്യത്തോടെ അന്വേഷിക്കേണ്ടതും. സ്വാർത്ഥത നിറഞ്ഞ ഈ ലോകത്ത് അവനവന്റെ കാര്യം അന്വേഷിക്കുന്ന തിരക്കിൽ മനുഷ്യൻ ദൈവത്തോടോ, സഹസൃഷ്ടികളോടോ ഒരുമയിൽ ആയിരിക്കേണ്ടത് മുൻഗണനാക്രമത്തിൽ അവസാനത്തേതാക്കി മാറ്റിയിരിക്കുന്നു.

ഉത്ഥിതനായ കർത്താവ് ശിഷ്യന്മാർക്ക് നൽകിയ ഏറ്റവും വലിയ സമ്മാനം പരിശുദ്ധാത്മാവാണ്. പരിശുദ്ധാത്മാവിന്റെ ശക്തിയിലാണ് അവർ ലോകാതിർത്തികൾ വരെയും കർത്താവിന്റെ സുവിശേഷവുമായി യാത്രചെയ്തതും ആ സുവിശേഷത്തെ പ്രതി തങ്ങളുടെ ജീവൻ ബലിയായി നൽകിയതും. പാപത്തിൽ നിന്നും മരണത്തിൽ നിന്നും പരിശുദ്ധാത്മാവ് ക്രിസ്തുവിലുള്ള ജീവിതത്തിലൂടെ നമ്മെ രക്ഷിക്കുന്നു. അതുവഴിയായി ആബാ-പിതാവേ എന്നുവിളിക്കാൻ ദൈവമക്കളെന്ന യോഗ്യതയിലേക്ക് നാം വളരുന്നു. നമ്മൾ ദൈവത്തിന്റെ ഛായയും സാദൃശ്യവും മാത്രമല്ല, ദൈവമക്കൾ കൂടിയാണ്. "ഹൃദയത്തെ പരിശോധിക്കുന്നവൻ ആത്മാവിന്റെ ഇംഗിതം ഗ്രഹിക്കുന്നു. എന്തെന്നാൽ ആത്മാവ് ദൈവഹിതമനുസരിച്ചാണ് പരിശുദ്ധർക്കുവേണ്ടി മാദ്ധ്യസ്ഥം വഹിക്കുന്നത്" (റോമ 8:27). പരിശുദ്ധാത്മാവിന്റെ സദ്ഫലങ്ങൾ നമ്മളിൽ വളരുവാനും ഫലം പുറപ്പെടുവിക്കുവാനും ജീവിതവിശുദ്ധിയുടെ അനിവാര്യത വി. പൗലോസ് പ്രത്യേകം എടുത്തു പറയുന്നു. പുത്രന്റെ സാദൃശ്യത്തോട് അനുരൂപരാകാൻ പിതാവായ ദൈവം മുൻകൂട്ടി നിശ്ചയിച്ചതാണ് നമ്മുടെ മക്കൾക്കടുത്ത സ്ഥാനം. പെന്തിക്കൊസ്തി പെരുന്നാളിന്റെ എല്ലാ അനുഗ്രഹങ്ങളും എല്ലാവർക്കും നേരുന്നു...!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943




# സഭയെ നയിക്കുന്ന പരിശുദ്ധാത്മാവ്

പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വന്നു കഴിയുമ്പോൾ നിങ്ങൾ ശക്തി പ്രാപിക്കും. ജറുസലേമിലും യൂദയാ മുഴുവനിലും സമരിയായിലും ഭൂമിയുടെ അതിർത്തികൾ വരെയും നിങ്ങൾ എനിക്ക് സാക്ഷികളായിരിക്കുകയും ചെയ്യും. (അപ്പ: 1:8)

മനുഷ്യരക്ഷയ്ക്കു വേണ്ടിയുള്ള ദൈവത്തിന്റെ പദ്ധതി യനുസരിച്ച് യേശുക്രിസ്തുവിലൂടെ ലോകത്തിനു ലഭിച്ച വിലപ്പെട്ട ഒരു സമ്മാനമാണ് പരിശുദ്ധാത്മാവ്. ലോകാതിർത്തികളോളം പോയി സുവിശേഷം പങ്കുവയ്ക്കാൻ അപ്പസ്തോലൻമാരെ ബലപ്പെടുത്തിയ പരിശുദ്ധാത്മാവ് ഇന്നും സഭയെ നയിക്കുന്ന ശക്തിയായി നിലകൊള്ളുന്നു; സഭാതനയരെ അനുദിനം ബലപ്പെടുത്തുന്നു; സഭാശുശ്രൂഷകളെ എപ്പോഴും നവീകരിക്കുന്നു. അവിടുത്തെ വരങ്ങളാലും ഫലങ്ങളാലും ദാനങ്ങളാലും നമ്മെ സമ്പന്നരാക്കുന്നു.

രണ്ടാം വത്തിക്കാൻ കൗൺസിലിനു ശേഷം പരിശുദ്ധാത്മാവിനെക്കുറിച്ച് പുതിയ ഒരവബോധം സഭയിൽ രൂപപ്പെട്ടു. ദൈവത്തിന്റെ സഹായകനെ അറിയാനുള്ള ഒരാഗ്രഹം സഭാമക്കളിൽ രൂപമെടുത്തു. ജോൺ ഇരുപത്തിമൂന്നാമൻ പാപ്പാ രണ്ടാം വത്തിക്കാൻ കൗൺസിൽ ആരംഭിച്ചപ്പോൾ സഭ മുഴുവനും പരിശുദ്ധാത്മാവിനോട് പ്രാർത്ഥിക്കണമെന്ന് പ്രബോധിപ്പിച്ചിരുന്നു. അതിന്റെ അനുരണനങ്ങൾ കേരള സഭയിലുമുണ്ടായി. കരിസ്മാറ്റിക് ശുശ്രൂഷകൾ ഉൾപ്പടെ പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്ന നിരവധി ശുശ്രൂഷകളാൽ സഭ തന്നെത്തന്നെ നവീകരിച്ചു. ഇന്നും അതു തുടരുന്നു.

അനുഗ്രഹീതമായ പെന്തിക്കോസ്തി പെരുനാളിന്റെ ഈ സമയത്ത് സഭയെ സ്നേഹിക്കുന്ന വിശ്വാസി സമൂഹമെന്ന നിലയിൽ നമുക്ക് പരിശുദ്ധാത്മാവിനു വേണ്ടി പ്രാർത്ഥനയോടെ കാത്തിരിക്കാം. പുതിയ അഭിഷേകങ്ങൾ സ്വീകരിക്കാം. കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടാനുള്ള പുതിയ ആത്മീയ ആയുധങ്ങൾ ധരിക്കാം.

തമിഴ്നാട്ടിൽ നിന്നുള്ള ദേവസഹായം എന്ന അൽമായ സഹോദരനെ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ വിശുദ്ധ പദവിയിലേക്കുയർത്തിയത് പരിശുദ്ധാത്മ അഭിഷേകത്തിനായി സഭ ഒരുങ്ങുന്ന കാലഘട്ടത്തിൽ ഭാരത സഭയ്ക്കാകമാനം അഭിമാനവും സന്തോഷവും പകരുന്ന വലിയ നന്മയും സാക്ഷ്യവുമാണ്. വിശുദ്ധ നാമകരണ ചടങ്ങിൽ നമ്മുടെ സഭയെ പ്രതിനിധാനം ചെയ്ത് പരിശുദ്ധ പിതാവിനൊപ്പം സംബന്ധിക്കുന്നതിന് ഇടയായതിൽ ഞാൻ ഏറെ സന്തോഷിക്കുന്നു. അതിനോടൊപ്പം തന്നെ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് സന്തോഷം പകർന്നു കൊണ്ട് രണ്ടു വന്ദ്യ വൈദികർ മേൽപ്പട്ട ശുശ്രൂഷയിലേക്കും ആനയിക്കപ്പെടുകയാണ് – വന്ദ്യ മോൺ. ഡോ. മാത്യു മനക്കരക്കാവിൽ കോർഎപ്പിസ്കോപ്പായും വന്ദ്യ മോൺ. ഡോ. ആന്റണി കാക്കനാട്ടും. ഇരുവർക്കും പരിശുദ്ധാത്മ കൃപയും അഭിഷേകവും സമൃദ്ധമായി ഉണ്ടാകട്ടെ. ഇവരുടെ ഇടയ ശുശ്രൂഷയിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയും തിരുസഭയിലെ ശുശ്രൂഷകളും ഏറെ അനുഗ്രഹിക്കപ്പെടുമാറാകട്ടെ. എല്ലാവരും ഈ പുതിയ ഇടയൻമാർക്കു വേണ്ടി ഹൃദയംഗമമായി പ്രാർത്ഥിക്കുമല്ലോ!

പെന്തിക്കൊസ്തിപ്പെരുനാളിന്റെ അനുഗ്രഹങ്ങൾ നേരുന്നു. പരിശുദ്ധാത്മാവ് നമ്മെ ഏവരെയും നയിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി



# പരിശുദ്ധാത്മാവ് വന്നുകഴിയുമ്പോൾ



**റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**

“മക്കൾക്ക് നല്ല ദാനങ്ങൾ നൽകാൻ ദുഷ്ടരായ നിങ്ങൾക്ക് അറിയാമെങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ് തന്നോട് ചോദിക്കുന്നവർക്ക് എത്രയധികമായി പരിശുദ്ധാത്മാവിനെ നൽകുകയില്ല” (ലൂക്ക 11:13).

അധഃപതിച്ച ഈ ലോകത്ത്, പാപങ്ങളിൽ മുഴുകി കിടക്കുന്ന മനുഷ്യർക്ക് തങ്ങളുടെ കുഞ്ഞുങ്ങൾക്ക് വിശക്കുമ്പോൾ നല്ല ഭക്ഷണവും ഉടുക്കാൻ നല്ല വസ്ത്രങ്ങളും മറ്റു നല്ല ദാനങ്ങളും നൽകാൻ കഴിയുമെങ്കിൽ സ്വർഗ്ഗസ്ഥനായ അപ്പൻ എത്രയധികമായി പരിശുദ്ധാത്മാവിനെ നൽകാൻ കഴിവുള്ളവനാണ്! സാധാരണക്കാരായ നമുക്ക് രണ്ട് അറിവുകൾ ഉണ്ട്. ഒന്ന് ദൈവികവും മറ്റൊന്ന് പൈശാചികവും. അവ എന്താണെന്ന് ബോധപൂർവ്വം മനസ്സിലാക്കി ദൈവത്തേക്കുറിച്ചുള്ള അറിവിൽ തെറ്റുപറ്റാതെ ജീവിക്കാൻ നമുക്ക് സാധിക്കണം.

ദൈവത്തേക്കുറിച്ചുള്ള അറിവ് നമ്മുടെയുള്ളിൽ നിറയ്ക്കാൻ നമ്മെ സഹായിക്കുന്നത് കർത്താവായ യേശുക്രിസ്തു നമുക്ക് നൽകിയ മഹാദാനമായ പരിശുദ്ധാത്മാവാണ്. യേശുക്രിസ്തുവിന്റെ പീഡാനുഭവത്തിന്റെയും, ഉത്ഥാനത്തിന്റെയും യോഗ്യതയാൽ ഈശോ മഹത്വീകരിക്കപ്പെട്ടതിന്റെ അനന്തരഫലമാണ് പരിശുദ്ധാത്മാവ്. ഈശോയെ നമ്മിൽ പലരും ഹൃദയത്തിൽ സ്വീകരിക്കും. എന്നാൽ ഈശോ നൽകിയ ദാനമായ പരിശുദ്ധാത്മാവിനെ സ്വീകരിക്കാൻ വിട്ടുപോകും. ഇതാണ് സാധാരണക്കാരായ നമുക്ക് ജീവിതത്തിൽ പറ്റുന്ന പാളിച്ച. അങ്ങനെ നാം പരിശുദ്ധാത്മാവിനെ



സ്വീകരിക്കാൻ വിട്ടുപോകുമ്പോൾ ആത്മാവിലുള്ള ജീവിതം എന്താണെന്ന് നാം അറിയാതെ പോകും.

ആത്മാവിന്റെ ശക്തികൊണ്ട് ഒരു വ്യക്തി നിറയുമ്പോൾ ദൈവത്തിന്റെ ഹൃദയത്തിലെ സ്വപ്നം അറിയാൻ നമുക്ക് സാധിക്കും. ദൈവത്തിന്റെ സ്വപ്നം ഭൂമിയിൽ യാഥാർത്ഥ്യമാകണമെങ്കിൽ ദൈവാത്മാവ് ഹൃദയത്തിൽ ഉള്ള മനുഷ്യർ ഭൂമിയിൽ ഉണ്ടാകണം. യഥാർത്ഥമായ ജീവൻ നമുക്ക് നൽകുന്നത് പരിശുദ്ധാത്മാവാണ്. 'ആത്മാവാണ് ജീവൻ നൽകുന്നത്, ശരീരം ഒന്നിനും ഉപകരിക്കുന്നില്ല.' കർത്താവ് നമ്മോട് അരുളിചെയ്യുന്ന ഓരോ വാക്കും ആത്മാവും ജീവനുമാണ്. കാരണം ആരാണ് നമുക്ക് ആത്മാവിനെ നൽകുന്നത്? ആരുടെ ആത്മാവിനെയാണ് നൽകുന്നത്? 'എന്റെ ആത്മാവിനെ ഞാൻ നിങ്ങളിൽ നിവേശിപ്പിക്കും നിങ്ങൾ ജീവിക്കും' എന്നാണ് ദൈവം നമ്മോട് എസെക്കിയേൽ പ്രവാചകൻ വഴി അരുളിചെയ്തത്.

ആത്മാവിനെ നലവ്കുമ്പോൾ നാം പാവപ്പെട്ടവരെന്നോ പണക്കാരെന്നോ ദൈവം നോക്കുന്നില്ല. എല്ലാവരോടുമായി ദൈവം പറയുകയാണ് 'വിളിക്കും മുമ്പേ ഞാൻ നിങ്ങൾക്ക് ഉത്തരമരുളും. പ്രാർത്ഥിച്ചു തീരും മുമ്പേ ഞാൻ അതു കേൾക്കും'. ഞാൻ എന്താണ് കർത്താവിനോട് പ്രാർത്ഥിക്കേണ്ടത്? സംശയം വേണ്ട, നാം പരിശുദ്ധാത്മാവിനായി ആഗ്രഹിച്ചു പ്രാർത്ഥിക്കുമ്പോൾ ബാക്കിയെല്ലാം കൂട്ടിച്ചേർക്കപ്പെടും. അത് കർത്താവ് നമുക്ക് തന്ന ഉറപ്പാണ്. അപ്പസ്തോലപ്രവർത്തനങ്ങളിൽ കർത്താവ് എന്താണ് നമ്മോട് പറയുന്നത്? 'എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വന്നു കഴിയുമ്പോൾ നിങ്ങൾ ശക്തിപ്രാപിക്കും.' മാത്രമല്ല ലോകം മുഴുവനും നാം ക്രിസ്തുവിന്റെ സാക്ഷികളായി മാറും.

ദൈവാത്മാവിനാൽ നയിക്കപ്പെട്ട സമർപ്പിതനാണ് ദാവീദ്. പരിശുദ്ധാത്മാവിന്റെ ശക്തിയിൽ ആശ്രയിച്ചുകൊണ്ട് ദൈവം ആഗ്രഹിക്കുന്ന പ്രകാരം ജനത്തെ നയിക്കുവാൻ ദാവീദിന് സാധിച്ചു. ദൈവാത്മാവ് നമ്മുടെയുള്ളിൽ നിറയുമ്പോൾ ദൈവം ആഗ്രഹിക്കുന്ന രീതിയിൽ ജീവിക്കുവാനും അനുഗ്രഹങ്ങൾ പ്രാപിക്കുവാനും സാധിക്കും സാധിക്കും. ക്രിസ്ത്യാനികളായ നാം ഓരോരുത്തരും സ്വഭാവത്തിൽ പരിശുദ്ധി നിറഞ്ഞവരും, പ്രവൃത്തികളിൽ വിനയാന്വിതരുമാകണം. സ്വയം ശൂന്യമാക്കുന്ന ഒരു ജീവിതം ക്രിസ്തുവിന്റെ തിരുമുമ്പിൽ എളിമയോടുകൂടി നയിക്കണം.

കുടുംബം പലവിധ വെല്ലുവിളികൾ നിറഞ്ഞ കാലഘട്ടത്തിലൂടെയാണ് കടന്നുപോകുന്നത്. ഇവിടെ അപ്പസ്തോലപ്രവർത്തനങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന പെന്തക്കുസ്താനുഭവം നാം മറന്നുപോകരുത്. അഗ്നിജ്വാലയുടെ രൂപത്തിൽ സെഹിയോൻ മാളികയിൽ സമ്മേളിച്ചിരുന്ന ശ്ലീഹന്മാരിലും പരിശുദ്ധ അമ്മയിലും പുത്രൻ തമ്പുരാൻ വാഗ്ദാനം ചെയ്ത പരിശുദ്ധാത്മാവ് വന്ന് നിറഞ്ഞതുപോലെ, തന്റെ സാന്നിധ്യം വഴി, എലിസബത്തിന്റെ ഉദരത്തിലായിരുന്ന ശിശുവിൽ പോലും പരിശുദ്ധാത്മാവ് വന്ന് നിറഞ്ഞതുപോലെ നമ്മുടെ കുടുംബങ്ങളിലും പരിശുദ്ധാത്മ സാന്നിധ്യം നിറഞ്ഞു നിൽക്കാൻ നാം ആത്മാർത്ഥമായി ആഗ്രഹിച്ചു പ്രാർത്ഥിക്കണം.

വിശുദ്ധി എന്നത് പരിശുദ്ധാത്മ ചൈതന്യമാണ്. വിശുദ്ധർ സഭയിൽ രൂപപ്പെടുന്നതിന്റെ അടിസ്ഥാനം പരിശുദ്ധാത്മ

നിറവാണ്. പരിശുദ്ധാത്മാവിന്റെ പ്രത്യേക അനുഗ്രഹത്താൽ നയിക്കപ്പെട്ട് സ്വയം സമർപ്പിച്ചിട്ടുള്ളവരാണ് വിശുദ്ധർ. വി. മദർ തെരേസായും, വി. അൽഫോൻസാമ്മയും ഒക്കെ പ്രത്യേകമാംവിധത്തിൽ സഹനങ്ങളെ പുണ്യപുഷ്പങ്ങളാക്കി ജീവിച്ചത് പരിശുദ്ധാത്മാവിന്റെ ഇടപെടലുകൾ കൊണ്ടാണ്. അപ്രകാരം നമുക്കും നമ്മുടെ ജീവിതങ്ങളെ പരിശുദ്ധാത്മാവിന് കുടികൊള്ളുവാൻ യോഗ്യമായ ദൈവാലയങ്ങളാക്കി മാറ്റാം. അപ്പോൾ നമുക്കും വിശുദ്ധ ജീവിതം നയിക്കുവാൻ സാധിക്കും.

മാമോദീസായെ പൂർത്തീകരിക്കുന്ന കൂദാശയാണ് മൂറോനഭിഷേകം എന്നത് നാം ഏവർക്കും അറിയാവുന്നതാണ്. ഈ കൂദാശയിലൂടെ പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ നമ്മുടെമേൽ ചൊരിയപ്പെടുകയാണ് ചെയ്യുന്നത്. ആബാ പിതാവിന്റെ ശിശുവായി ജീവിക്കുവാൻ തീരുമാനമെടുക്കുകയും ദൈവത്തിന്റെ ആത്മാവ് ലഭിക്കുവാൻ അപേക്ഷിക്കുകയും ചെയ്യുന്ന വ്യക്തിക്ക് തന്റെ ജീവിതം കൊണ്ട് ദൈവത്തിന് സാക്ഷ്യം വഹിക്കുവാനുള്ള ശക്തി സ്വായത്തമാകും. കൂദാശകൾ സ്വീകരിക്കുന്നതിലൂടെ നമ്മുടെ ജീവിതം പരിശുദ്ധാത്മാവിന്റെ നിറഞ്ഞ സാന്നിധ്യമാകും. ജനനം മുതൽ മരണം വരെ പരിശുദ്ധാത്മാവ് നമ്മെ മുദ്രണം ചെയ്യുകയും വിശുദ്ധീകരിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യും.

നമ്മുടെ ഉള്ളിൽ വന്നു നിറയുന്ന പാപ പ്രേരണയെപ്പോലും അകറ്റാൻ പരിശുദ്ധാത്മാവിന് സാധിക്കും. പാപം ഇല്ലാതാകാനുള്ള ഏക വഴി പരിശുദ്ധാത്മാവിനാൽ നിറയുക എന്നതാണ്. കൂദാശകൾ വഴി ലഭിച്ച പരിശുദ്ധാത്മാവിനെ പലതരത്തിലുള്ള പാപസാഹചര്യങ്ങളിലൂടെ നാം നഷ്ടപ്പെടുത്താറുണ്ട്. അപ്പോഴൊക്കെ നാം മുട്ടിന്മേൽ നിന്ന് കർത്താവിനോട്, മഹാദാനമാകുന്ന പരിശുദ്ധാത്മാവിനായി യാചിക്കണം. അങ്ങനെ പരിശുദ്ധാത്മാവ് നമ്മുടെ ഉള്ളിൽ നിറയുമ്പോൾ നാം കൃപനിറഞ്ഞവരായി മാറും. പരിശുദ്ധാത്മാവ് നമ്മുടെയുള്ളിൽ നിറയുമ്പോൾ നമുക്ക് പാപത്തെ ചെറുത്തുനിൽക്കാനും തോൽപ്പിക്കാനും സാധിക്കും. പരിശുദ്ധാത്മാവ് നമ്മുടെയുള്ളിൽ വരുമ്പോൾ നാം ശക്തിപ്രാപിക്കും. അത്ഭുതങ്ങൾ നമ്മുടെ ജീവിതത്തിൽ സംഭവിക്കും. ആത്മാവിൽ നിറഞ്ഞാൽ നാം തിരുസഭയുടെ ആസ്തിയായി മാറും. മറിച്ച് അശുദ്ധാത്മാവ് നിറയുകയാണെങ്കിലോ നാം തിരുസഭയുടെയും, സമൂഹത്തിന്റെയും, കുടുംബത്തിന്റെയും ബാധ്യതയ്ക്കും തകർച്ചയ്ക്കും കാരണമാകും.

കർത്താവ് പറയുകയാണ്, 'ഞാൻ പിതാവിനോട് അപേക്ഷിക്കുകയും എന്നേക്കും നമ്മുടെ കൂടെയായിരിക്കുവാൻ മറ്റൊരു സഹായകനെ അവിടുന്ന് നമുക്ക് തരുകയും ചെയ്യും.' സ്നാപകയോഹന്നാൻ ജലത്തിൽ മുക്കി സ്നാനം നൽകിയപ്പോൾ യേശുക്രിസ്തു നമ്മെ സ്നാനപ്പെടുത്താൻ ആഗ്രഹിക്കുന്നത് പരിശുദ്ധാത്മാവിലാണ്. ശിരസ് മുതൽ പാദം വരെ നമ്മെ നനയ്ക്കുന്ന പരിശുദ്ധാത്മാവിനെ നമ്മുടെ ഓരോരുത്തരുടെയും ഉള്ളിൽ വർഷിക്കാൻ നാം എപ്പോഴും പ്രാർത്ഥിക്കണം.

സാധാരണക്കാരനെ അസാധാരണക്കാരനാക്കുന്നത് പരിശുദ്ധാത്മാവാണ്. യേശുവുമായി നാം എത്രയധികം അലിഞ്ഞു ചേരുന്നുവോ അത്രയധികമായി ആത്മാവിന്റെ



ഫലങ്ങൾ നമ്മളിൽ നിറയും. വി. അപ്രേം എന്ന സഭാപിതാവിനെ 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്നാണ് വിളിക്കുന്നത്. പരിശുദ്ധാത്മ ദാനങ്ങൾ കൂടുതലായി നമ്മിൽ വർഷിക്കപ്പെടാൻ നമുക്ക് തീവ്രമായി ആഗ്രഹിക്കാം. പിശാചിനെതിരെ ശക്തിയേറിയ ആയുധവും വിശ്വാസത്തിന് നല്ല ഒരു കോട്ടയും ലോകത്തിൽ സംരക്ഷണത്തിന്റെ വേലിക്കെട്ടുമായി പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവ് നിങ്ങളിൽ ഓരോരുത്തരിലും വന്നുനിറയുവാൻ പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

ഉപകാരസ്മരണ



ഒരു വിശ്വാസി

ഉപകാരസ്മരണ



ഒരു വിശ്വാസി



# ദാനങ്ങളേഴുമേകി...!



റവ. ഫാ. ഷീൻ പാലക്കുഴി

പരിശുദ്ധാത്മാവിന്റെ അഭിഷേകം നിറയുന്ന പെന്തിക്കൊസ്തിയുടെ ഈ കാലഘട്ടത്തിൽ പരിശുദ്ധാത്മാവിന്റെ 7 ദാനങ്ങളെക്കുറിച്ചറിയുന്നത് തികച്ചും ഉചിതമാണ്. പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ ജ്ഞാനം, ബുദ്ധി, ആലോചന, ആത്മശക്തി, അറിവ്, ദൈവഭയം, ഭക്തി എന്നിവയാണ്.

**ജ്ഞാനം (Wisdom)**

ഒരിക്കൽ ഒരു രാജാവിനോട് ദൈവം ചോദിച്ചു, നിനക്കെന്തു വരമാണു വേണ്ടത്? അദ്ദേഹം ഒരുനിമിഷം ആലോചിച്ചു. സ്വർണ്ണമോ വെള്ളിയോ വലിയ സൗഭാഗ്യങ്ങളോ ദീർഘായുസ്സോ അദ്ദേഹം ചോദിച്ചില്ല. രാജാവു പറഞ്ഞു, എനിക്കു മറ്റൊന്നും വേണ്ട ഉന്നതമായ ജ്ഞാനം മതി. എനിക്ക് അങ്ങയുടെ ജ്ഞാനം മാത്രം മതി. ദൈവം അദ്ദേഹത്തെ അനുഗ്രഹിച്ചു. പിന്നീടദ്ദേഹം അറിയപ്പെട്ടത് ജ്ഞാനിയായ രാജാവെന്നാണ്. ഈ രാജാവ് ആരാണെന്ന് നമുക്കറിയാം. ഇത് ബൈബിളിലെ ജ്ഞാനിയായ സോളമൻ രാജാവാണ്.

പിന്നീട് ജ്ഞാനത്തിന്റെ പുസ്തകം ഏഴാമധ്യായം ഏഴുമുതൽ പത്തു വരെയുള്ള വചനങ്ങളിൽ അദ്ദേഹം എഴുതി: 'ഞാൻ ദൈവത്തെ വിളിച്ചപേക്ഷിച്ചു. ജ്ഞാന ചൈതന്യം എനിക്കു ലഭിച്ചു. ചെങ്കോലിലും സിംഹാസനത്തിലുമധികം ഞാനവളെ വിലമതിച്ചു. അവളോടു തുലനം ചെയ്യുമ്പോൾ ധനം നിസ്സാരമെന്നു ഞാൻ കണക്കാക്കി. അനർഘ രത്നവും അവൾക്കു തുല്യമല്ലെന്നു ഞാൻ കണ്ടു. അവളുടെ മുമ്പിൽ സ്വർണ്ണം മണൽത്തരി മാത്രം. വെള്ളി കളിമണ്ണും. ആരോഗ്യത്തേയും സൗന്ദര്യത്തേയുംകാൾ ഞാനവളെ സ്നേഹിച്ചു. പ്രകാശത്തെക്കാൾ കാമ്യമായി ഞാനവളെ വരിച്ചു. അവളുടെ കാന്തി ഒരിക്കലും ക്ഷയിക്കുകയില്ല.' (ജ്ഞാനം 7: 7-10). അതാണ് ജ്ഞാനത്തിന്റെ വൈശിഷ്ട്യം.



ജ്ഞാനം എന്താണെന്നു ചോദിച്ചാൽ, ക്രിസ്തീയമായ കാഴ്ചപ്പാടിൽ പരിശുദ്ധാത്മാവു നൽകുന്ന അറിവും ബോധ്യവും അനുഭവങ്ങളും കൂടിച്ചേർന്ന ജീവിത വെളിച്ചമാണ് ജ്ഞാനം. ദൈവത്തിന്റെ കണ്ണുകളിലൂടെ എന്നവണ്ണം കാണാനുള്ള ഒരു കാഴ്ച. ദൈവത്തിന്റെ ഹിതമറിയാനുള്ള ആത്മാവിന്റെ സിദ്ധി. ജ്ഞാനത്തിന്റെ പുസ്തകം 9:17 ൽ ശ്രദ്ധേയമായ ഒരു വചനമുണ്ട്: 'അങ്ങ് ജ്ഞാനത്തെയും അങ്ങയുടെ പരിശുദ്ധാത്മാമാവിനെയും ഉന്നതത്തിൽ നിന്ന് നൽകിയില്ലെങ്കിൽ അങ്ങയുടെ ഹിതം ആരറിയും? ദൈവമേ അങ്ങ് പരിശുദ്ധാത്മാമാവിനെയും ജ്ഞാനത്തെയും ഞങ്ങൾക്കു നൽകിയില്ലെങ്കിൽ അങ്ങയുടെ ഇഷ്ടം ആർക്കറിയാൻ കഴിയും?'

ഇന്നത്തെ കാലഘട്ടത്തിൽ എറ്റവും പ്രസക്തമായ ഒരു വചനമാണിത്. അതായത് പരിശുദ്ധാത്മാവു നൽകുന്ന ജ്ഞാനത്തിന്റെ പ്രധാന ലക്ഷ്യം ദൈവഹിതമെന്തെന്ന് നമ്മെ പഠിപ്പിക്കുകയാണ്. ദൈവത്തിന്റെ ഹിതം മനസ്സിലാക്കി ജീവിക്കാൻ ശ്രമിക്കുന്നവരുടെ എണ്ണം നാൾ തോറും കുറഞ്ഞുവരുന്നത് നമുക്കു കാണാൻ കഴിയും. എല്ലാവർക്കുമിഷ്ടം പോപ്പുലർ സത്യങ്ങളാണ്. അതായത് കൂടുതൽ പേർ പറയുന്നതിനെ പിന്താങ്ങുക. അല്ലെങ്കിൽ നമുക്കു ലാഭമുള്ളതിനെ സത്യമായി അംഗീകരിക്കുക. സോഷ്യൽ മീഡിയയിലൊക്കെ നാം കാണുന്ന ഒരു ട്രെൻഡ് അതാണ്. നമുക്കുചുറ്റും നടക്കുന്ന തിന്മകളോടും അനീതികളാടും പ്രതികരിക്കാനും കൃത്യമായ നിലപാടു സ്വീകരിക്കാനും നമുക്ക് അറിവു മാത്രം പോരാ പരിശുദ്ധാത്മ ജ്ഞാനവും വേണം.

എന്നാൽ സങ്കടകരമായ കാര്യം ഈയൊരു പരിശുദ്ധാത്മ ജ്ഞാനത്തിനു വേണ്ടി ആഗ്രഹിക്കാനോ ദൈവേഷ്ടം കണ്ടെത്താനോ യഥാർത്ഥ സത്യം മനസ്സിലാക്കാനോ അതു പ്രഘോഷിക്കാനോ നമുക്കു താൽപ്പര്യമില്ല, ധൈര്യവുമില്ല. യഥാർത്ഥ ജ്ഞാനം പരിശുദ്ധാത്മാവിന്റെ ദാനമാണ്. അതുള്ളവൻ മറ്റാരെക്കാളും കരുത്തനാണ്. സകല മഹത്വത്തിലും അലംകൃതനായിരുന്ന സോളമൻ അതു കൊണ്ടാണു പറഞ്ഞത് 'ചെങ്കോലിലും സിംഹാസനത്തിലുമധികം ഞാനവളെ - ജ്ഞാനത്തെ - സ്നേഹിച്ചു.'

മറ്റെന്തിനെക്കാളുമധികം പരിശുദ്ധാത്മാവിനോടു ജ്ഞാനം ചോദിച്ചാൽ നിങ്ങളുടെ ജീവിതം മാറിമറിഞ്ഞിരിക്കും.

**ബുദ്ധി (Understanding)**

പരിശുദ്ധാത്മാവിന്റെ മറ്റൊരു ദാനമാണ് ബുദ്ധി. 'ഇന്റലിജൻസ്' എന്ന വാക്കു കൊണ്ട് നാം വിവക്ഷിക്കുന്ന മാനുഷിക കഴിവായ ബുദ്ധിയല്ല ഇവിടെ ഉദ്ദേശിക്കുന്നത്. മറിച്ച് ദൈവികരഹസ്യങ്ങളെ സംബന്ധിച്ച് മനുഷ്യന് കിട്ടുന്ന വ്യക്തതയാണ് ബുദ്ധി. 'അണ്ടർസ്റ്റാന്റിങ്' എന്നവാക്കായിരിക്കും ഇവിടെ കുറച്ചു കൂടി യോജിക്കുന്നത്.

ഇതൊരു മാനുഷികമായ കഴിവല്ല, ദൈവികമായ ദാനമാണ്. സ്വാഭാവികമായ സിദ്ധിയല്ല, അതിസ്വാഭാവികമായ ഒരു സമ്മാനമാണ്. പരിശുദ്ധാത്മ ദാനമായ ബുദ്ധി നമ്മെ സഹായിക്കുന്നത് എങ്ങനെയാണ്?

ഒന്ന്, ദൈവിക വെളിപാടിലും ദൈവ വചനത്തിലും ദൈവിക പ്രവൃത്തികളിലും അന്തർലീനമായിരിക്കുന്ന ജ്ഞാനം ഗ്രഹിക്കാൻ ബുദ്ധി നമ്മെ സഹായിക്കും.

രണ്ട്, അനുദിന ജീവിത സാഹചര്യങ്ങളിലെ തെറ്റും ശരിയും വിവേചിച്ചറിയാനും സത്യം മനസ്സിലാക്കാനും തെറ്റിദ്ധാരണകൾ ഒഴിവാക്കാനും ബുദ്ധി സഹായിക്കും.

മൂന്ന്, മനുഷ്യന്റെ നിലനിലനിൽപ്പിന് ആവശ്യമായ സനാതന മൂല്യങ്ങളെ മനസ്സിലാക്കാനും അതനുസരിച്ച് ജീവിക്കാനും ബുദ്ധി എന്ന ഈ ദാനം നമ്മെ സഹായിക്കും.

ഇനി ഈ ജ്ഞാനം ആർക്കാണു നൽകപ്പെടുക? മനസ്സിൽ കാപട്യമില്ലാത്തവർക്കും എളിമയുള്ളവർക്കുമാണ് ഇതു നൽകപ്പെടുക! ലൗകികമായ സന്തോഷങ്ങളിൽ എപ്പോഴും മുഴുകിയിരിക്കുന്നവർക്ക് ഇതു ലഭിക്കണമെന്നില്ല. മാനുഷിക ബുദ്ധിയിലും അറിവിലും അഹങ്കരിക്കുന്നവർക്കും ഇത് അന്യമായിരിക്കും. അതിന് ഏറ്റവും നല്ല ഉദാഹരണമാണ് ഫരിസേയരും യഹൂദ പ്രമാണികളും. യേശു പഠിപ്പിച്ച പല കാര്യങ്ങളും അവർക്കു മനസ്സിലാകാതെപോയത്. അതു കൊണ്ടാണ് വിശുദ്ധ മത്തായിയുടെ സുവിശേഷം 13: 14 ൽ ഏശയ്യാ പ്രവാചകന്റെ വചനം ഉദ്ധരിച്ച് യേശു അവരെപ്പറ്റി പറയുന്നത്. 'നിങ്ങൾ തീർച്ചയായും കേൾക്കും, എന്നാൽ മനസ്സിലാക്കുകയില്ല; നിങ്ങൾ തീർച്ചയായും കാണും, എന്നാൽ ഗ്രഹിക്കുകയില്ല. അവർ കണ്ണുകൊണ്ടു കണ്ട്, കാതുകൊണ്ടു കേട്ട്, ഹൃദയംകൊണ്ടു മനസ്സിലാക്കി, മാനസാന്തരപ്പെടുകയും ഞാൻ അവരെ സുഖപ്പെടുത്തുകയും അസാധ്യമാകുമാറ് ഈ ജനതയുടെ ഹൃദയം കഠിനമായിത്തീർന്നിരിക്കുന്നു; ചെവിയുടെ കേൾവി

മന്ദീഭവിച്ചിരിക്കുന്നു; കണ്ണ് അവർ അടച്ചുകളഞ്ഞിരിക്കുന്നു' (മത്തായി 13 : 14–15).

വിദ്യാസമ്പന്നരെന്ന് നാം കരുതുന്ന പലരും ദൈവിക കാര്യങ്ങളെക്കുറിച്ച് അജ്ഞതയോടെ സംസാരിക്കുന്നത് നിങ്ങൾ കേട്ടിട്ടില്ലേ. അതിനാൽ അഹങ്കാരം വെടിഞ്ഞ് എളിമയോടെ, തീവ്രമായ ആഗ്രഹത്തോടെ പ്രാർത്ഥിക്കുമ്പോൾ പരിശുദ്ധാത്മാവ് തന്റെ ബുദ്ധിയാൽ നിങ്ങളെ നിറയ്ക്കും. വിശുദ്ധ അഗസ്റ്റിന്റെ പ്രാർത്ഥന നമുക്കു ചൊല്ലാം: 'ഓ പരിശുദ്ധാത്മാവേ, സമൃദ്ധമായി എന്റെ ഹൃദയത്തിലേക്കു വന്നു നിറയണമേ. എന്റെ ആത്മാവിന്റെ ഇരുണ്ടയിടങ്ങളെ അങ്ങയുടെ ആനന്ദരശ്മികളാൽ പ്രകാശിപ്പിക്കണമേ.

**ആലോചന (Counsel)**

പരിശുദ്ധാത്മാവിന്റെ വളരെ വിശിഷ്ടമായ ഒരു ദാനമാണ് ആലോചന. ഒന്നോർത്തു നോക്കൂ ജീവിതത്തിൽ ഓരോ ദിവസവും എത്രയധികം തീരുമാനങ്ങളാണ് നാം സ്വീകരിക്കാറുള്ളത്. നിങ്ങൾ ഇപ്പോഴീ ലേഖനം വായിക്കുന്നതിന്റെ പിന്നിൽ പോലും ഒരുതീരുമാനമുണ്ട്. ഒരു വിധത്തിൽ നാമെടുക്കുന്ന തീരുമാനങ്ങളുടെ ആകെത്തുകയാണ് നമ്മുടെ ജീവിതത്തെപ്പോലും നിർണ്ണയിക്കുന്നത്. എങ്ങനെയാണ് ശരിയായ ഒരു തീരുമാനമെടുക്കുക?

ശരിയായ തീരുമാനമെടുക്കാൻ നമ്മെ സഹായിക്കുന്ന പരിശുദ്ധാത്മ ദാനമാണ് ആലോചന. നമ്മുടെ ആത്മാവിൽ പരിശുദ്ധാത്മാവു നിറയ്ക്കുന്ന ഒരു ഉപദേശമാണ് ആലോചന. നീ ഇടത്തോട്ടോ വലത്തോട്ടോ തിരിയുമ്പോൾ നിന്റെ കാതുകൾ പിന്നിൽ നിന്ന് ഒരു സ്വരം ശ്രവിക്കും, ഇതാണു വഴി ഇതിലേ പോവുക എന്ന വചന സാരം പോലെ നമ്മുടെ ഉൾക്കാതിൽ മുഴങ്ങുന്ന പരിശുദ്ധാത്മ ശബ്ദം. ആഗ്രഹത്തോടെ, ശ്രദ്ധയോടെ കാതോർക്കുന്നവർക്കു നൽകപ്പെടുന്ന പരിശുദ്ധാത്മാവിന്റെ വെളിച്ചം. അതാണ് ആലോചന.

ദൈവത്തിന് നമ്മെക്കുറിച്ച് ഒരു പദ്ധതിയുള്ളതിനാൽ ദൈവഹിതമനുസരിച്ച് നാമെടുക്കുന്ന തീരുമാനങ്ങൾ നമുക്കു നന്മയും സമാധാനവും നൽകും. അതേസമയം ദൈവഹിതത്തെ അവഗണിച്ചുള്ള തീരുമാനങ്ങളിൽ നമുക്കു പിഴവു പറ്റിയെന്നും വരാം. സ്വന്തം കാര്യത്തിൽ മാത്രമല്ല, മറ്റുള്ളവരുടെ കാര്യത്തിൽ തീരുമാനമെടുക്കാൻ സഹായിക്കുമ്പോഴും ഈ ദാനം നമുക്കാവശ്യമാണ്. 'അന്ധൻ അന്ധനെ നയിച്ചാൽ ഇരുവരും കുഴിയിൽ വീഴു'മെന്ന ക്രിസ്തുവചനം ഇവിടെ പ്രസക്തമാണ്.

ഒരു പ്രത്യേക സമയത്ത് ഈ പരിശുദ്ധാത്മ ദാനം നമ്മെ സഹായിക്കുമെന്ന് ഈശോ പറയുന്നുണ്ട്. അത് വിശ്വാസത്തെ പ്രതി നാം ചോദ്യം ചെയ്യപ്പെടുന്ന അവസരങ്ങളിലാണ്. മർക്കോസ് 13: 11 ൽ ഈശോ പറയുന്നു:'അവർ നിങ്ങളെ ഏൽപ്പിച്ചു കൊടുക്കാൻ കൊണ്ടു പോകുമ്പോൾ എന്തു പറയണം എന്നു വിചാരിച്ച് ഉത്കണ്ഠാകുലരാകേണ്ട. ആ സമയത്ത് നിങ്ങൾക്കു ലഭിക്കുന്നതെന്തോ അത് സംസാരിക്കുവിൻ. നിങ്ങളല്ല, പരിശുദ്ധാത്മാവായിരിക്കും സംസാരിക്കുക.'അതായത് ഏതു പ്രതികൂല സാഹചര്യത്തിലും വിശ്വാസത്തിനു സാക്ഷ്യമേകാൻ തന്റെ ദാനങ്ങളാൽ നമ്മെ ഒരുക്കുന്നവനാണ് ദൈവത്തിന്റെ പരിശുദ്ധാത്മാവ്.

നല്ല തീരുമാനങ്ങളെടുക്കാനും ഒരു ഉത്തമ ക്രിസ്തീയ ജീവിതം കെട്ടിപ്പടുക്കാനും ആലോചനയെന്നതന്റെ വിശിഷ്ട ദാനത്താൽ പരിശുദ്ധാത്മാവ് നമ്മെ നിറയ്ക്കട്ടെ.

**ആത്മശക്തി (Fortitude)**

പരിശുദ്ധാത്മ ദാനമായ ആത്മശക്തിയെക്കുറിച്ചു പറയാം. ഇംഗ്ലീഷിൽ ഫോർറ്റിറ്റ്യൂഡ് എന്നവാക്കു കൊണ്ട് ഇതിനെ വിശദീകരിക്കാം. എന്താണ് ആത്മശക്തി.

ഒറ്റവാചകത്തിൽ പറഞ്ഞാൽ സത്യത്തിനു വേണ്ടി നിലകൊള്ളാനുള്ള ശക്തിയാണിത്. സത്യം പ്രഘോഷിക്കാനും സത്യത്തിനു സാക്ഷിയാനും വേണ്ടി എന്തു പ്രതിബന്ധങ്ങളേയും സ്വീകരിക്കാനുള്ള മനോബലമാണത്. ആലോചനയെന്ന പരിശുദ്ധാത്മ ദാനത്തിലൂടെ ലഭിക്കുന്ന നല്ല തീരുമാനങ്ങൾ നടപ്പിൽ വരുത്താനുള്ള ഇച്ഛാശക്തിയാണിത്.

അനുദിന ജീവിതത്തിലെ ക്ലേശങ്ങൾ പരാതി കൂടാതെ സഹിക്കാൻ പരിശുദ്ധാത്മാവു തരുന്ന ദാനമാണിത്. തെരഞ്ഞെടുത്ത ജീവിതാന്തസ്സിന് യോജിച്ച രീതിയിൽ ജീവിക്കാൻ നമ്മെ സഹായിക്കുന്ന ദാനമാണിത്. രോഗമോ ദുരിതമോ മറ്റെന്തു പ്രതിബന്ധങ്ങളോ ജീവിതത്തിൽ വന്നാലും നിരാശപ്പെടാതിരിക്കാനുള്ള പ്രത്യാശയുടെ തിരിനാളമാണത്. ഇതു രക്തസാക്ഷികളുടെ പുണ്യമാണ്. ക്രിസ്തുവിനു വേണ്ടി മരണം പോലും വരിക്കാൻ നമ്മെ പ്രാപ്തരാക്കുന്ന പരിശുദ്ധാത്മകൃപ. ആത്മശക്തി!

ഈ ദാനത്താൽ ജീവിതം മാറിമറിഞ്ഞയാളാണ് അപ്പസ്തോലനായ പത്രോസ്. ഈശോയ്ക്കു വേണ്ടിമരിക്കാൻ പോലും തയ്യാറാണെന്ന് വീമ്പിളക്കിയ പത്രോസ് ആ രാത്രിയിൽ തന്നെ ഈശോയെ മൂന്നുതവണ തള്ളിപ്പറഞ്ഞു. എന്നാൽ പന്തക്കുസ്താ കഴിഞ്ഞ് ജനക്കൂട്ടത്തിനു മുന്നിൽ പ്രസംഗിക്കാൻ എഴുന്നേറ്റു നിന്ന പത്രോസ് പിന്നെ തിരിഞ്ഞു നോക്കിയിട്ടില്ല. റോമയിൽ സുവിശേഷക്കൊടുങ്കാറ്റായി ആഞ്ഞടിച്ച പത്രോസ് ഒടുവിൽ തലകീഴായി കുരിശുമരണം വരിച്ച് രക്തസാക്ഷിയായി. ഞാങ്ങണച്ചെടി പോലെ ചഞ്ചലചിത്തനായിരുന്ന പത്രോസിനെ പാറപോലെ ഉറച്ച കേപ്പായാക്കിയ പരിശുദ്ധാത്മ ദാനമാണ് ആത്മശക്തി.

'ആപത്തോ വാളോ നഗ്നതയോ പട്ടിണിയോ ദുരിതമോ തുടങ്ങി ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്ന് ആർക്കെന്നെ വേർപെടുത്താൻ കഴിയുമെന്ന്' പൗലോസ് ശ്ലീഹാ ആത്മവിശ്വാസത്തോടെ ചലഞ്ചുചെയ്യുന്നത് ആത്മശക്തിയാലാണ്. പാപം ചെയ്യുന്നതിനേക്കാൾ മരിക്കാനിഷ്ടപ്പെടുന്നു എന്നു സധൈര്യം ഏറ്റുപറഞ്ഞ് പ്രലോഭകന്റെ കൈകളാൽ മരണം സ്വീകരിച്ച മരിയ ഗൊരേത്തി ആത്മശക്തിയുടെ ഉദാത്ത മാതൃകയാണ്. ആത്മശക്തിയെന്നത് അന്ധമായി എന്തെങ്കിലുമൊക്കെ പ്രതികരിക്കാനോ ചെയ്തു കൂട്ടാനുള്ള ധൈര്യമല്ല. മറിച്ച് മറ്റു ദാനങ്ങളായ ആലോചന, വിവേകം, നീതിബോധം തുടങ്ങിയവയുടെ സഹായത്തോടെ സ്വീകരിക്കുന്ന തീരുമാനങ്ങൾ നടപ്പിലാക്കാനുള്ള ബലമാണ്. ഓരോ ദിവസത്തേയും നമ്മുടെ ജീവിതം ഈ ദാനങ്ങളാൽ നയിക്കപ്പെടട്ടെ. പ്രലോഭനത്തിന്റെ വേളകളിൽ പ്രതികരണത്തിന്റെ വേളകളിൽ പ്രഘോഷണത്തിന്റെ വേദികളിൽ

പ്രതിബന്ധങ്ങളുടെ വേദനകളിൽ ആത്മശക്തിയാൽ പരിശുദ്ധാത്മാവ് നമുക്കു തുണയാവും.

**അറിവ് (Knowledge)**

പരിശുദ്ധാത്മാവിന്റെ അറിവെന്ന ദാനം വളരെ വിലപ്പെട്ട ഒരു ദാനമാണ്. അറിവെന്നു പറയുമ്പോൾ ഏറ്റവും പ്രധാനമായി അതു ദൈവത്തെക്കുറിച്ചും സൃഷ്ടികളെക്കുറിച്ചും അവർ തമ്മിലുള്ള ബന്ധത്തെക്കുറിച്ചുമുള്ള അറിവാണ്. ദൈവം എനിക്കാരാണ്? ഞാൻ ദൈവത്തിനാരാണ്? എന്നെക്കുറിച്ചുള്ള ദൈവത്തിന്റെ ഇഷ്ടമെന്താണ്? നന്മയെന്താണ്? തിന്മയെന്താണ്? അതിലേക്കുനയിക്കുന്ന സാഹചര്യങ്ങളെന്തെല്ലാമാണ്? അങ്ങനെ ദൈവമനുഷ്യബന്ധത്തിൽ വളരെ പ്രസക്തമായ ഒട്ടേറെ കാര്യങ്ങളെക്കുറിച്ചുള്ള വ്യക്തമായ ധാരണയാണ് അറിവ്. നമുക്കുള്ള മാനുഷികമായ അറിവിനെ പരിശുദ്ധാത്മാവ് പവിത്രീകരിച്ച് പൂർണ്ണമാക്കുന്നു.

ഈ അറിവ് എങ്ങനെയാണ് സ്വന്തമാക്കുക? എളിമയോടെ പരിശുദ്ധാത്മാവിനോടു പ്രാർത്ഥിക്കുക എന്നതാണ് പ്രധാനപ്പെട്ട വഴി. എനിക്കെന്തൊക്കെയോ അറിയാമെന്നുള്ള അഹങ്കാര ചിന്ത വേണ്ട. ഒരുവന് അവന്റെ അജ്ഞതയെക്കുറിച്ചുള്ള തിരിച്ചറിവാണ് ഏറ്റവും വലിയ അറിവെന്ന സത്യത്തെ മറക്കാതിരിക്കുക. വലിയ വിദ്യാഭ്യാസ യോഗ്യതയില്ലാത്ത ആളുകൾ പോലും ദൈവവചനം നന്നായിപറയുന്നത് നിങ്ങൾ കേട്ടിട്ടില്ലേ? നമ്മുടെ വീടുകളിലെ പഴയ തലമുറയിലെ വല്യപ്പച്ചൻമാരേയും വല്യമ്മച്ചിമാരേയും ഓർമ്മയില്ലേ. ഔപചാരികമായ വിദ്യാഭ്യാസമൊക്കെ അവർക്കു കുറവായിരിക്കും. എന്നാൽ വീടുകളിലെ സന്ധ്യാപ്രാർത്ഥനയോടു ചേർത്ത് അവർ നടത്തിയിരുന്ന സ്വയം പ്രേരിത പ്രാർത്ഥനകളൊക്കെ എത്ര ഹൃദയ സ്പർശിയായിരുന്നു. അതൊരു പരിശുദ്ധാത്മ കൃപയാണ്. എളിമയുള്ളവർക്കു ദൈവാത്മാവു നൽകുന്ന ദാനമാണ് അറിവ്.

അറിവു നേടാനുള്ള രണ്ടാമത്തെ വഴിയെന്നത് ദൈവവചനവും സഭാപാരമ്പര്യങ്ങളും വായനയ്ക്കും പഠനത്തിനും വിധേയമാക്കുക. ദൈവം മനുഷ്യനെ സ്നേഹിച്ചതിന്റേയും പരിശുദ്ധാത്മാവ് സഭയെ കെട്ടിപ്പടുത്തതിന്റേയും ചരിത്രമാണ് ഇതു രണ്ടും. അവയെ മനസ്സിലാക്കാൻ ശ്രമിക്കുമ്പോൾ പരിശുദ്ധാത്മാവ് സംസാരിക്കുന്നത് നമുക്കു കേൾക്കാനാവും.

മൂന്നാമതായി പരിശുദ്ധാത്മാവിന്റെ ഈ ദാനം ലഭിച്ച സഭാപിതാക്കൻമാരുടെയും വിശുദ്ധരുടേയും ആത്മീയ പിതാക്കൻമാരുടേയും പ്രബോധനങ്ങൾ ശ്രദ്ധിക്കുക എന്നതാണ്. കാരണം ദൈവം തെരഞ്ഞെടുത്ത ബലഹീനരായ മനുഷ്യരിലൂടെയാണ് ദൈവം സംസാരിക്കുക. അവരിലൂടെയാണ് ദൈവത്തിന്റെ ശക്തി പ്രകടമാവുക.

നാലാമതായി ഒരു കാര്യം കൂടിയുണ്ട്, പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്ന നിങ്ങളുടെ മനസ്സാക്ഷിയുടെ സ്വരത്തിനു ചെവി കൊടുക്കുക എന്നതാണ്. കൃത്യമായി രൂപീകരിക്കപ്പെട്ട മനസ്സാക്ഷിയുടെ സ്വരം നിങ്ങളിലേക്ക് ദൈവാത്മാവിന്റെ അറിവു പകരും.

അറിവെന്ന ഈ വിശിഷ്ട ദാനം നമുക്കൊരു വലിയ ശക്തിയാണ്. ദൈവവചനം പഠിക്കാനും പഠിപ്പിക്കാനും ഇതു സഹായകമാണ്. സഭാപ്രബോധനങ്ങൾ മനസ്സിലാക്കാനും വിശ്വാസസംബന്ധിയായ വിഷയങ്ങളിൽ മറ്റുള്ളവരെ സഹായിക്കാനും ഈ ദാനം ആവശ്യമാണ്. നമ്മുടെ കുഞ്ഞുങ്ങളുടെ വിശ്വാസ പരിശീലന ശുശ്രൂഷയിൽ ഉൾപ്പെട്ടിരിക്കുന്ന എല്ലാവരും ഒരുപാട് ആഗ്രഹത്തോടെ പരിശുദ്ധാത്മാവിനോട് ചോദിക്കേണ്ട ദാനമാണിത്.

പഴയ നിയമത്തിൽ ദൈവത്തിന്റെ കൂടാരം നിർമ്മിക്കാൻ നിയുക്തനായ ശിൽപ്പിയായ ബസാലേലിന് അതിനാവശ്യ



മായ പരിശുദ്ധാത്മ ദാനങ്ങൾ ദൈവം നൽകുന്നുണ്ട്. പുറപ്പാട് 31: 3 ൽ പറയുന്നു: 'ഞാൻ അവനെ ദൈവാരൂപിയാൽ നിറച്ചിരിക്കുന്നു. അവന് കഴിവും ബുദ്ധിശക്തിയും എല്ലാത്തരം ശില്പ വേലകളിലുമുള്ള അറിവും നൽകിയിരിക്കുന്നു.'

ബസാലേലിന് നൽകപ്പെട്ട ആ അറിവ് എൽപ്പിക്കപ്പെട്ട ദൗത്യം വിശ്വസ്തതയോടെ ചെയ്യാൻ അദ്ദേഹത്തെ പ്രാപ്തനാക്കി. നമ്മുടെ ക്രിസ്തീയ ജീവിതത്തിലും നൽകപ്പെടുന്ന നിയോഗങ്ങൾ വിശ്വസ്തതയോടെ പൂർത്തീകരിക്കാൻ അറിവെന്ന ഈ പരിശുദ്ധാത്മ ദാനം നമ്മെ സഹായിക്കും.

**ദൈവഭയം (Fear of the Lord)**

ദൈവഭയമെന്ന പരിശുദ്ധാത്മ ദാനത്തെ നിഷേധാത്മക അർത്ഥത്തിലല്ല നാം മനസ്സിലാക്കേണ്ടത്. പരമ പരിശുദ്ധനായ ദൈവത്തിന്റെ മുന്നിൽ നിൽക്കുന്നതിന് പാപം മൂലം താൻ അയോഗ്യനാണെന്ന് തിരിച്ചറിയുന്ന മനുഷ്യന്റെ അവബോധത്തിൽ നിന്നുളവാകുന്നതാണ് ദൈവഭയം. ദൈവസാന്നിദ്ധ്യത്തിൽ നിന്നപ്പോൾ ഏശയ്യാ പ്രവാചകൻ വിളിച്ചു പറഞ്ഞു: 'എനിക്കു ദുരിതം! ഞാൻനശിച്ചു! എന്തെന്നാൽ ഞാൻ അശുദ്ധമായ അധരങ്ങളുള്ളവനും അശുദ്ധമായ അധരങ്ങളുള്ളവരുടെ മധ്യേ വസിക്കുന്നവനുമാണ്' (ഏശയ്യാ 6: 5).

ദൈവഭയം ഒരുവനിൽ ജനിപ്പിക്കുന്ന ഭാവം എളിമയാണ്. ചുങ്കക്കാരൻ ദേവാലയത്തിൽ മാറത്തടിച്ചു പ്രാർത്ഥിച്ചത് ഇതിന് ഉദാഹരണമാണ് (ലൂക്കാ 18: 13). പാപിയാണെന്ന ബോധ്യമുണ്ടെങ്കിലും ദൈവത്തിന്റെ സ്നേഹത്തിലും കരുണയിലുമുള്ള പ്രത്യാശ അയാൾക്കുണ്ടായിരുന്നു. ദൈവഭയമുള്ള പാപിക്ക് ദൈവസന്നിധിയിലേക്ക് തിരിച്ചു വരാൻ ഉൾപ്രേരണയുണ്ടാകും.

പാപം ഒഴിവാക്കാനും പുണ്യത്തിൽ വളരാനും ഈ ദാനം സഹായകമാണ്. ദൈവഭയം തിന്മയെവെറുക്കലാണ് (സുഭാഷിതങ്ങൾ 8:13). ദൈവഭയമുള്ളവർ ദൈവത്തെ ഭയപ്പെടുകയും മനുഷ്യരെ മാനിക്കുകയും ചെയ്യും. അവർക്ക് ദൈവാനുഗ്രഹമുണ്ടാകും. ദൈവത്തോടുള്ള ആദരവിൽ നിന്നുണ്ടാകുന്ന ഭയവും പശ്ചാത്താപവുമാണ് ദൈവഭയത്തിന്റെ കാതൽ. 'ദൈവഭയം ജീവന്റെ ഉറവയാണ്' (സുഭാഷിതങ്ങൾ 14:27).

**ഭക്തി (Piety)**

ദൈവത്തോടുള്ള നമ്മുടെ ഭക്തി പരിശുദ്ധാത്മാവിന്റെ ഒരു വിശിഷ്ട ദാനമാണ്. നമുക്കു ചിലപ്പോൾ ഒരു തെറ്റിദ്ധാരണയുണ്ടാകാം, പ്രാർത്ഥിക്കുമ്പോൾ മാത്രം നമുക്കു വേണ്ട ഒരു ഭാവമാണ് ഭക്തിയെന്ന്. സത്യത്തിൽ അതു മാത്രമല്ല, ദൈവത്തോടു നമുക്കു തോന്നുന്ന, സ്നേഹത്തിലധിഷ്ഠിതമായ ഒരാദരവാണ് ഭക്തി. ദൈവത്തിന് ആരാധന സമർപ്പിക്കാൻ പരിശുദ്ധാത്മാവ് നമ്മെ സജ്ജരാക്കുന്നത് ഈ ദാനത്താലാണ്. ഭക്തിയുള്ളവർ എല്ലാക്കാര്യങ്ങളിലും വളരെ എളിമയോടെ ദൈവത്തോട് ആലോചന ചോദിക്കും. എല്ലാകാര്യങ്ങളിലും ദൈവത്തിന്റെ ഇഷ്ടത്തിന് മുൻഗണന നൽകും. അപ്പോൾ പ്രാർത്ഥിക്കുമ്പോൾ മാത്രമല്ല ജീവിതത്തിന്റെ എല്ലാ തലങ്ങളിലും നമ്മെ സ്വാധീനിക്കുന്നതാണ് ഭക്തി. ഇനി എപ്പോഴും പ്രാർത്ഥനകൾ ഉരുവിടുന്നതു മാത്രമാണോ ഭക്തി. പ്രാർത്ഥന ഭക്തിയുടെ ഒരു പ്രകടനമാണ്.




ഭക്തിയുള്ളവർക്ക് പ്രാർത്ഥന വിരസമായി തോന്നില്ല, മറിച്ച് സന്തോഷകരമായ ഒരനുഭവമായിരിക്കും. പ്രാർത്ഥിക്കുമ്പോൾ മാത്രമല്ല പ്രവൃത്തികളിലും ജീവിതത്തിലും പ്രകടമാവേണ്ട ഒരു ഭാവമാണത്.

ഇനി ജ്ഞാനവും ഭക്തിയും തമ്മിൽ ആഴമായ ഒരു ബന്ധമുണ്ട്. പ്രഭാഷകൻ 1:18 ൽ പറയുന്നു, 'കർത്താവിനോടുള്ള ഭക്തി ജ്ഞാനത്തിന്റെ മകുടമാകുന്നു.' 1:20 ൽ പറയുന്നു, 'കർത്താവിനോടുള്ള ഭക്തി ജ്ഞാനത്തിന്റെ തായ്വേരാണ്.' അതായത് ഭക്തിയുള്ളവർക്ക് ജ്ഞാനം ലഭിക്കുമെന്നർത്ഥം. ദൈവവുമായി ഉറ്റബന്ധം പുലർത്തുന്നവർക്ക് അവിടുന്ന് തന്റെ ഹൃദയ രഹസ്യങ്ങൾ വെളിപ്പെടുത്തിക്കൊടുക്കുന്നു. യേശുവും ശിഷ്യൻമാരും തമ്മിലുള്ള ബന്ധം നോക്കൂ. യോഹന്നാൻ 15: 15 ൽ ഈശോ പറയുന്നു, 'ഇനി നിങ്ങളെ ഞാൻ ദാസൻമാർ എന്നു വിളിക്കുകയില്ല. കാരണം യജമാനൻ ചെയ്യുന്നതെന്തെന്ന് ദാസൻ അറിയുന്നില്ല. എന്നാൽ ഞാൻ നിങ്ങളെ സ്നേഹിതൻമാർ എന്നു വിളിച്ചു. എന്തെന്നാൽ എന്റെ പിതാവിൽ നിന്നു കേട്ടതെല്ലാം ഞാൻ നിങ്ങളെ അറിയിച്ചു.'

തീക്ഷണമതിയായ പൗലോസ് ശ്ലീഹാ പറയുന്നതെന്താണ്, 'ഞങ്ങളാകട്ടെ ക്രിസ്തുവിന്റെ മനസ്സ് അറിയുന്നു' (1 കോറിന്തോസ് 2:16). പരിശുദ്ധാത്മ ദാനമായ ഭക്തി നമ്മുടെ ജീവിതത്തിൽ സമാധാനവും ശാന്തിയും സന്തോഷവും നിറയ്ക്കുന്ന ദാനമാണ്. പ്രഭാഷകൻ 1:11 പറയുന്നു, 'മഹത്വവും ആനന്ദവും സന്തോഷവും ആഹ്ളാദത്തിന്റെ മകുടവുമാണ് കർത്താവിനോടുള്ള ഭക്തി.'

ദൈവവുമായുള്ള ബന്ധത്തിൽ നമ്മെ വളർത്തുന്ന ഈ വിലപ്പെട്ട ദാനം പരിശുദ്ധാത്മാവ് നമുക്കു സമൃദ്ധമായി നൽകട്ടെ.

ആത്മദാനങ്ങളിൽ ജ്ഞാനം, ബുദ്ധി, ആലോചന, അറിവ്, ഇവ നാലും ബൗദ്ധികമായ ദാനങ്ങളാണ്. വിശ്വാസത്തിന്റെ തലത്തിൽ നിന്നു കൊണ്ട് ദൈവഹിതം ശരിയായി വിവേചിക്കാൻ നമ്മെ പ്രാപ്തരാക്കുകയാണ് ഈ ദാനങ്ങളുടെ ലക്ഷ്യം. എന്നാൽ ആത്മധൈര്യം, ദൈവഭയം, ഭക്തി എന്നിവ ഇച്ഛാശക്തിയുടെ ദാനങ്ങളാണ്. ദൈവത്തെ ആരാധിക്കാനും ദൈവത്തോടും മനുഷ്യരോടും സ്നേഹത്തിലും ഐക്യത്തിലും വളരാനും ഇവ നമ്മെ പ്രാപ്തരാക്കും.

*(അവലംബം: ഡോ. പോൾ മുണ്ടോളിക്കൽ, പരിശുദ്ധാത്മാവ്, എസ്. എച്ച്. ലീഗ്, ആലുവ)*

വിശേഷം



# വിശുദ്ധ പദവിയിലേക്ക് ഒരു സഹനയാത്ര!

ജിൽസ ജോയ്

മുപ്പത്തിമൂന്നാമത്തെ വയസ്സിൽ തീവ്രസഹനത്തിന്റെ വഴിയിലൂടെ കടന്നുപോയ ദൈവപുത്രനായ ക്രിസ്തു നമുക്ക് നിത്യരക്ഷക്ക് വഴിതെളിച്ചു. അവനെക്കുറിച്ചുള്ള കേൾവിയിലൂടെ അവനിൽ വിശ്വസിച്ച ഒരു മനുഷ്യൻ തന്റെ മുപ്പത്തിമൂന്നാം വയസ്സിൽ ക്രിസ്തുവിനെ പ്രതി തന്റെ സഹനജീവിതം ആരംഭിച്ചു. ഭാരതമണ്ണിൽ ജനിച്ചു വളർന്ന് ഒടുവിൽ അതേ മണ്ണിൽ ക്രിസ്തുവിനായി രക്തസാക്ഷിയായ ആ മനുഷ്യനാണ് ഇക്കഴിഞ്ഞ മെയ് 15ന് അൾത്താര വണക്കത്തിന് യോഗ്യനെന്ന് കത്തോലിക്കാ സഭ പ്രഖ്യാപിച്ച വിശുദ്ധ ദേവസഹായം!

2012ൽ ദേവസഹായത്തിനെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ച ബെനഡിക്ട് പതിനാറാമൻ പാപ്പ 'വിശ്വസ്തനായ അല്മായൻ' എന്നാണ് അദ്ദേഹത്തെ വിശേഷിപ്പിച്ചത്. ഭാരതത്തിലെ ഒരു കുഗ്രാമത്തിൽ പതിനെട്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന, എതാനും വർഷങ്ങൾ മാത്രം പഴക്കമുള്ള തന്റെ ക്രിസ്തീയവിശ്വാസം തള്ളിപ്പറയാൻ കൂട്ടാക്കാതെ രക്തസാക്ഷിയായ, ദേവസഹായത്തെ ക്രിസ്തുനാഥൻ ഇതാ ആഗോളസഭയുടെ വണക്കത്തിനായി ഉയർത്തിയിരിക്കുന്നു. ഭാരതത്തിൽ നിന്ന് വിശുദ്ധപദവിയിലേക്ക് ഉയർത്തപ്പെടുന്ന ആദ്യത്തെ അൽമായനും പ്രഥമ രക്തസാക്ഷിയുമായ ദേവസഹായത്തിന്റെ സാക്ഷ്യജീവിതം, വിശ്വാസം ഞെരുക്കപ്പെടുന്ന ഈ കാലഘട്ടങ്ങളിൽ നമുക്കെല്ലാം പ്രചോദനമാണ്.

(ക്രിസ്ത്യാനിയാവാനുള്ള അദ്ദേഹത്തിന്റെ തീരുമാനത്തിനു ശേഷം പിള്ള എന്ന ജാതിപ്പേര് അദ്ദേഹം ഉപയോഗിച്ചിട്ടില്ലാത്തതു കൊണ്ട് ദേവസഹായം എന്ന് മാത്രമാണ് ചില വത്തിക്കാൻ രേഖകൾ അദ്ദേഹത്തെ വിളിച്ചുകാണുന്നത്. ദേവസഹായം എന്നുമാത്രം അദ്ദേഹത്തെ വിളിക്കുന്നതാണ് ഉചിതമായി തോന്നുന്നത്)

1712 ഏപ്രിൽ 23ന് വാസുദേവൻ നമ്പൂതിരിയുടെയും ദേവകിയമ്മയുടെയും മകനായി നീലകണ്ഠൻ പിള്ള എന്ന പേരിൽ കന്യാകുമാരി

ജില്ലയിലെ നട്ടാലത്ത് അദ്ദേഹം ജനിച്ചു. തിരുവിതാംകൂർ രാജ്യം എന്ന പേരിൽ അന്നത് കേരളത്തിന്റെ ഭാഗമായിരുന്നു. മകനെ ഏറെ സ്നേഹിച്ച മാതാപിതാക്കൾ മലയാളം, തമിഴ്, സംസ്കൃത ഭാഷാ പരിശീലനത്തിനൊപ്പം ആയോധന മുറകളും കായികപരിശീലനവും അവനു നൽകി. ഇടപെട്ട മേഖലകളിലെല്ലാം തന്റെ പ്രാവീണ്യം വെളിപ്പെടുത്തിയ നീലകണ്ഠൻ വലുതായപ്പോൾ അന്ന് തിരുവിതാംകൂർ ഭരിച്ചിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കുടുംബവുമായി തന്റെ പിതാവിനുണ്ടായിരുന്ന അടുപ്പത്തിന്റേയും തന്റെ കഴിവിന്റേയും പേരിൽ രാജാവിന്റെ കാര്യദർശികളിലൊരാളായി. യൗവ്വനത്തിൽ അമരാവതിപുരം മേക്കൂട്ട് തറവാട്ടിലെ ഭാർഗ്ഗവിയമ്മയെ വിവാഹം കഴിച്ചു. 28 വയസ്സുള്ളപ്പോൾ നീലകണ്ഠൻ പദ്മനാഭപുരം കോവിലിലെ കാര്യവിചാരകനായി. ഏൽപ്പിച്ച ജോലികളിലെല്ലാം മികവു തെളിയിച്ചപ്പോൾ ഉയർന്ന സ്ഥാനമാനങ്ങൾക്കും രാജാവിന്റെ പ്രീതിക്കും പാത്രമായി.

അങ്ങനെയിരിക്കെ ഡച്ച് ഈസ്റ്റ് ഇൻഡ്യ കമ്പനിയുടെ നാവികസേന കമാന്റർ ആയിരുന്ന യൂസ്താഷ്യസ് ബെനെഡിക്റ്റസ് ഡി ലനോയ് 1738 ൽ ഇൻഡ്യയിലെത്തി. മൂന്ന് കൊല്ലത്തിനു ശേഷം തിരുവിതാംകൂറിലെ മാർത്താണ്ഡവർമ്മ മഹാരാജാവുമായി നടന്ന കുളച്ചൽ യുദ്ധത്തിൽ ഡി ലനോയ് സൈന്യത്തെ നയിച്ചു. പക്ഷെ ആ യുദ്ധത്തിൽ ഡച്ചു സൈന്യം പരാജയപ്പെട്ടു.

പരാജയപ്പെട്ട ഡച്ചു സൈന്യത്തോടൊപ്പം 23 വയസ്സുള്ള ഡി ലനോയിയും യുദ്ധത്തടവുകാരനായി. യുദ്ധതന്ത്രങ്ങളിൽ വിദഗ്ധനായ അദ്ദേഹത്തോട് മാർത്താണ്ഡവർമ്മ മഹാരാജാവ് സ്നേഹാദരങ്ങളോടെയാണ് പെരുമാറിയത്. പാശ്ചാത്യയുദ്ധതന്ത്രങ്ങളും പീരങ്കിയുടെ ഉപയോഗവും തിരുവിതാംകൂർ സൈന്യത്തെ പഠിപ്പിക്കാമോ എന്ന് ചോദിച്ചത് ഡി ലനോയ് സസന്തോഷം സമ്മതിച്ചു. വല്ല്യകപ്പിത്താൻ (The Great Captain) എന്നറിയപ്പെട്ടിരുന്ന ഡിലനോയ് പെട്ടെന്ന് തന്നെ സർവ്വസൈന്യാധിപനായി.

തിരുവിതാംകൂർ ദേശത്തിന്റെ സുരക്ഷിതത്വത്തിനും പടക്കോപ്പുകൾ സൂക്ഷിക്കാനുള്ള സൗകര്യത്തിനുമൊക്കെയായി ഉദയഗിരിയിൽ ഒരു കോട്ട പണിയാൻ ഡി ലനോയ് രാജാവിനോട് പറഞ്ഞു. ഉദയഗിരികോട്ടയുടെ നിർമ്മാണ കാലത്താണ് നീലകണ്ഠൻ പിള്ളയും കത്തോലിക്കനായ ഡിലനോയും തമ്മിൽ സൗഹൃദത്തിലാവുന്നത്. കോട്ടനിർമ്മാണത്തിൽ ഏർപ്പെട്ടിരുന്നവർക്ക് ശമ്പളം കൊടുക്കാൻ നീലകണ്ഠനെ ആയിരുന്നു രാജാവ് ഏർപ്പാടാക്കിയിരുന്നത്. കൃഷിനാശം, പണനഷ്ടം തുടങ്ങി വീട്ടിലെ ചില പ്രശ്നങ്ങൾ കാരണം വിഷമിച്ചിരുന്ന നീലകണ്ഠനോട് ഡി ലനോയ് ഏക ദൈവത്തെ പറ്റി സംസാരിച്ചു. മനുഷ്യരോടുള്ള സ്നേഹത്തെപ്രതി സ്വന്തം പുത്രനെ ഭൂമിയിലേക്കയച്ച പിതാവിനെപ്പറ്റിയും മനുഷ്യർക്കായി ജീവനർപ്പിച്ച പുത്രനെപ്പറ്റിയും ജീവിതത്തിൽ പരീക്ഷണങ്ങൾ ഏറെ വന്നപ്പോഴും ദൈവത്തിൽ മാത്രം ശരണം വെച്ചു പിടിച്ചുനിന്ന പഴയനിയമത്തിലെ ജോബിനെപ്പറ്റിയുമൊക്കെ ഡി ലനോയ് നീലകണ്ഠന് പറഞ്ഞുകൊടുത്തു. മലയാളത്തിലുള്ള ഒരു ബൈബിളിന്റെ ഒരു കോപ്പിയും വായിക്കാൻ കൊടുത്തു.

ക്രിസ്തുവിനെപ്പറ്റി കേട്ടും ബൈബിൾ വായിച്ചും വിശ്വാസം വന്ന നീലകണ്ഠൻ ക്രിസ്ത്യാനിയായി ജ്ഞാനസ്നാനം സ്വീകരിക്കാൻ ആഗ്രഹിച്ചു. രാജാവിന് അതിഷ്ടപ്പെടില്ലെന്നറിയാവുന്ന ഡി ലനോയ് അതിന്റെ പ്രത്യാഘാതങ്ങളെപ്പറ്റി മുന്നറിയിപ്പ് കൊടുത്തെങ്കിലും നീലകണ്ഠൻ തന്റെ ആഗ്രഹത്തിൽ ഉറച്ചു നിന്നു. അങ്ങനെ വടക്കുംകുളത്തു താമസിക്കുന്ന ഫാദർ ജിയോവാനി ബാറ്റിസ്റ്റ ബ്യൂട്ടാരി എന്ന, തനിക്കറിയാവുന്ന ഈശോ സഭാവൈദികന്റെ അടുത്തേക്ക് അദ്ദേഹം, മതകാര്യങ്ങൾ പഠിക്കാനും ജ്ഞാനസ്നാനത്തിനുമായി നീലകണ്ഠനെ പറഞ്ഞയച്ചു.

നത്ത വൈദികനിൽ നിന്ന് ഈശോയെപ്പറ്റി കൂടുതൽ മനസ്സിലാക്കിയ നീലകണ്ഠൻ 1745 മെയ് 17ന് ലാസർ എന്നതിന്റെ തമിഴ് പതിപ്പായ ദൈവസഹായം എന്ന പേരിൽ ജ്ഞാനസ്നാനം സ്വീകരിച്ചു. മാമോദീസ സ്വീകരിച്ച ദിവസം അദ്ദേഹം തന്നെത്തന്നെ ക്രിസ്തുവിന് സമർപ്പിച്ചു. 'ആരും എന്നെ നിർബന്ധിച്ചില്ല, എന്റെ സ്വന്തം ഇഷ്ടപ്രകാരമാണ് ഞാൻ വന്നത്. എന്റെ ഹൃദയം എനിക്കറിയാം. അവനാണ് എന്റെ ദൈവം. അവന്റെ പിന്നാലെ പോകാൻ ഞാൻ തീരുമാനിച്ചു, എന്റെ ജീവിതകാലം മുഴുവനും'. ദേവസഹായം പറഞ്ഞു. ക്രിസ്തുമാർഗ്ഗം പിന്തുടർന്ന ദേവസഹായം തന്റെ ഭാര്യക്ക് ക്രിസ്തുവിനെ പറ്റി പറഞ്ഞുകൊടുത്തതിന്റെ ഫലമായി ഭാർഗ്ഗവിയമ്മയും ക്രിസ്ത്യാനിയാകാൻ ആഗ്രഹം പ്രകടിപ്പിച്ചു. തെരേസ എന്ന പേരിന്റെ തമിഴ് പതിപ്പായ ജ്ഞാനപ്പൂ അമ്മാൾ എന്ന പേരാണ് മാമ്മോദീസക്ക് ശേഷം അവർ സ്വീകരിച്ചത്.

ക്രിസ്ത്യാനിയായ ദേവസഹായം മറ്റു ഹിന്ദുക്കളോട് ക്രിസ്തുവിനെപ്പറ്റി പറയാനും ജാതിവ്യവസ്ഥകളും മറ്റും ചൂണ്ടിക്കാണിച്ച് ഹിന്ദുമതത്തിലെ പോരായ്മകളെ ചോദ്യം ചെയ്യാനും തുടങ്ങി. തന്റെ ജീവൻ അപകടത്തിലാകുമെന്നറിഞ്ഞിട്ടും അദ്ദേഹം മിണ്ടാതിരുന്നില്ല. ഒരിക്കൽ രാജാവിന്റെ പ്രീതിക്ക് പാത്രമായിരുന്ന ദേവസഹായം രാജാവിന്റെ അപ്രീതിക്ക് പാത്രമായി. രാജ്യദ്രോഹകുറ്റം ചുമത്തപ്പെട്ട് 1749ൽ അദ്ദേഹം തുറങ്കിൽ അടയ്ക്കപ്പെട്ടു. തന്റെ ഇഷ്ടപാത്രമായ ദേവസഹായത്തെ മോചിപ്പിക്കാൻ രാജാവ് ആവതും ശ്രമിച്ചു. ക്രിസ്തുമതം ഉപേക്ഷിക്കുകയാണെങ്കിൽ ഉന്നതമായ പദവികൾ നൽകാമെന്ന് രാജാവ് പറഞ്ഞെങ്കിലും ദേവസഹായം അത് സമ്മതിച്ചില്ല. തനിക്ക് വച്ചുനീട്ടിയ സുഖസൗകര്യങ്ങളും നല്ല ജീവിതവും ക്രിസ്തുവിനെ പ്രതി അദ്ദേഹം വേണ്ടെന്നു വെച്ചു.

നിരന്തരമായ നിർബന്ധങ്ങൾക്ക് വഴങ്ങാതിരുന്നതു കൊണ്ട് അവർ പീഡനങ്ങൾ ആരംഭിച്ചു. ഒരു മനുഷ്യന് സഹിക്കാവുന്നതിന്റെ പരിധിക്കപ്പുറമുള്ള പീഡനങ്ങൾ. ദേവസഹായത്തെ ദുർഗന്ധമുള്ള എരിക്കിൻ പൂമാല അണിയിക്കാനും എരുമപ്പുറത്തു കയറ്റി പരിഹസിച്ചെഴുന്നെള്ളിക്കാനും ഓരോ ദിവസവും ചൂരൽ കൊണ്ട് മുപ്പത് അടിവീതം ഉള്ളം കാലിൽ അടിക്കാനും ശരീരത്തിൽ അടിയേറ്റുണ്ടാകുന്ന മുറിവുകളിൽ മുളക് പുരട്ടി വെയിലത്തിരുത്താനും കൽപ്പനയുണ്ടായി. മുളകുപൊടി തേക്കുമ്പോൾ വേദനിച്ചു പിടഞ്ഞുവീണ അദ്ദേഹം ഇങ്ങനെ പറഞ്ഞു, 'ഹാ, എന്റെ കർത്താവെ, അങ്ങയുടെ കാൽവരിയാത്രയിൽ കുരിശുമായി മൂന്നു പ്രാവശ്യം വീഴാൻ ഇടയായല്ലോ. ആ വീഴ്ചയോട് ഐക്യപ്പെടാൻ ഈ നിർഭാഗ്യനെയും അനുഗ്രഹിക്കാനുള്ള ഭാഗ്യം എനിക്ക് എവിടെ നിന്ന്?'

മുറിപ്പാടുകളിൽ മുളക് തേയ്ക്കാൻ ഏതെങ്കിലും ദിവസം മറന്നുപോയാൽ ദേവസഹായം രാജകിങ്കരന്മാരെ ഓർമ്മിപ്പിച്ചിരുന്നു. എരുമപ്പുറത്തുനിന്ന് വീണപ്പോൾ വഴിയിലൂടെ വലിച്ചിഴച്ചു. മുളകുവെള്ളം തിളപ്പിച്ച് അദ്ദേഹത്തെകൊണ്ട് ആവി പിടിപ്പിച്ചു. 'യേശുവേ സഹായത്തിനെത്തണമേ' എന്ന് മാത്രം ദേവസഹായം പ്രാർത്ഥിച്ചു. പെരുവിളയിൽ പശുത്തൊഴുത്തിനു സമീപമുള്ള വട്ടവേപ്പുമരത്തിൽ ഏഴുമാസത്തേക്ക് കെട്ടിവെക്കപ്പെട്ട അദ്ദേഹം കാറ്റും വെയിലും സഹിച്ചു കഴിഞ്ഞുകൂടി.

കാൽവരിയിലെ ക്രിസ്തുവിന്റെ സഹനങ്ങളോട് അദ്ദേഹം തന്റെ സഹനങ്ങളെ ചേർത്തുവെച്ചു. ശാന്തതയും സൗമ്യതയും നിറഞ്ഞ പെരുമാറ്റവും അദ്ദേഹത്തിന്റെ സഹനശക്തിയും വളരെപ്പേരെ ക്രിസ്തുമതത്തിലേക്ക് ആകർഷിച്ചു. ഇതെല്ലാം കണ്ട് രാജാവ് കുപിതനായി. ഇനി ദേവസഹായം ഈ ഭൂമുഖത്ത് വേണ്ടെന്ന് തീരുമാനിച്ച രാജാവ് അദ്ദേഹത്തെ കൊന്നുകളയാൻ ഭടന്മാരോട് കൽപ്പിച്ചു.

ഈ കൽപ്പന ഭടന്മാർ അറിയിച്ചപ്പോൾ അദ്ദേഹത്തിന്റെ പ്രതികരണം ഇങ്ങനെയായിരുന്നു, 'ദൈവത്തിന് സ്തുതിയായിരിക്കട്ടെ. ഇത് ഞാൻ വളരെക്കാലമായി ആഗ്രഹിക്കുന്നു. അതിനിപ്പോൾ ദൈവാനുഗ്രഹമുണ്ടായതിൽ സന്തോഷിക്കുന്നു. രാജകല്പന നിറവേറ്റാൻ താമസിക്കരുതെന്ന് അപേക്ഷിക്കുന്നു'.

കർത്താവിന്റെ പീഡാനുഭവയാത്രയെ ഓർമ്മിപ്പിക്കുന്ന തരത്തിൽ സഹനം നിറഞ്ഞൊരു യാത്രയായിരുന്നു ദേവസഹായത്തിന്റെ അവസാനയാത്ര. വഴിമധ്യേ ദാഹശമനത്തിനു കുറച്ചു വെള്ളം ചോദിച്ച അദ്ദേഹത്തിന് ഇലയും ചകിരിയും ചീഞ്ഞഴുകിയ വെള്ളവുമാണ് കിട്ടിയത്. കുറച്ചുകൂടെ വെള്ളം ചോദിച്ചു ലഭിക്കാതിരുന്നപ്പോൾ ദേവസഹായം കൈമുട്ട് മടക്കി താനിരുന്ന പാറയിൽ അടിച്ചു. ഉടനെ അവിടെ നിന്ന് വെള്ളം പുറപ്പെട്ടു. മുട്ടിടിച്ചാൻ പാറ എന്ന പേരിൽ അത് പിന്നീട് അറിയപ്പെട്ടു. ആ ഉറവ ഇന്നും വറ്റിയിട്ടില്ല.

അദ്ദേഹത്തിന്റെ ധീരത കണ്ട് ആരാച്ചാരന്മാർ പറഞ്ഞു, 'നിന്നെ വിവാഹത്തിനല്ല, വധിക്കാനാണ് കൊണ്ടുപോകുന്നത്.' അദ്ദേഹം അതിനു നൽകിയ മറുപടി: 'ഞാൻ എവിടേക്കാണ് പോകുന്നതെന്ന് എനിക്ക് നല്ലവണ്ണം അറിയാം. എനിക്ക് മോക്ഷവിരുന്നും, ഉദ്യോഗസ്ഥബഹുമാനവും വിവാഹവും ഇതുതന്നെ'.

1752 ജനുവരി 14 ന് അദ്ദേഹത്തിന്റെ നാൽപ്പതാം വയസ്സിൽ, ജ്ഞാനസ്നാനം സ്വീകരിച്ചതിന്റെ ഏഴാം വർഷത്തിൽ ചങ്ങലകളാൽ ബന്ധിച്ച് കാറ്റാടിമലയുടെ സമീപത്തേക്ക് അദ്ദേഹത്തെ കൊണ്ടുപോയി. ആ സഹനയാത്ര എത്തിനിന്നത് ആരൽവായ്മൊഴി എന്ന സ്ഥലത്തുള്ള ഇന്നത്തെ മണിയടിച്ചാൻ പാറയിലാണ്. 'ഈ മനുഷ്യന്റെ കാര്യങ്ങൾ ഇനിയൊരാളും അറിയരുത്, ശവശരീരം പോലും ആരും കണ്ടെത്തരുത്' എന്ന ചിന്തയിലാണ് ഇത്രയും അകലെയുള്ള ഒരു സ്ഥലം ദേവസഹായത്തെ കൊന്നുതള്ളാൻ വേണ്ടി അവർ തിരഞ്ഞെടുത്തത്.

അവസാനമായി പ്രാർത്ഥിക്കാൻ ദേവസഹായം കുറച്ചു സമയം ചോദിച്ചു. പ്രാർത്ഥന കഴിഞ്ഞ് ആരാച്ചാരന്മാരോട് പറഞ്ഞു, 'പ്രിയ സ്നേഹിതന്മാരെ, ഞാൻ നിങ്ങളോടാവശ്യ




പ്പെട്ട കാര്യം സഫലമായി. ഇനി നിങ്ങളുടെ ഇഷ്ടം പോലെ പ്രവർത്തിക്കാം. മൂന്നു ഭടന്മാർ പാറപ്പുറത്തു കയറി ദേവസഹായത്തിനെ വെടിവെച്ചു. വെടിയേറ്റു പാറപ്പുറത്തുനിന്ന് വീണ അദ്ദേഹത്തെ വീണ്ടും വെടിവെച്ചു. 'യേശുവേ രക്ഷിക്കണേ, മാതാവേ സഹായിക്കണേ' എന്നായിരുന്നു അദ്ദേഹത്തിന്റെ അന്ത്യമൊഴികൾ. ദേവസഹായം മരിച്ച നേരത്ത് പാറയുടെ ഒരു ഭാഗം അടർന്നുവീണു. വലിയൊരു മണിമുഴക്കമാണ് അവിടെ കേട്ടതെന്നു പറയുന്നു. കാട്ടിലേക്ക് എറിയപ്പെട്ട ദേവസഹായത്തിന്റെ ശരീരം കുറച്ചു ക്രിസ്ത്യാനികൾ കണ്ടെടുത്ത് സംസ്കരിച്ചു.

അദ്ദേഹത്തിന്റെ ഭൗതികശരീരം സൂക്ഷിച്ചിരിക്കുന്ന കോട്ടാർ സെന്റ് സേവിയേഴ്സ് കത്തീഡ്രലിലേക്ക് അനേകവർഷങ്ങളായി വിശ്വാസികളുടെ പ്രവാഹമാണ്. 2004 ൽ ആണ് തമിഴ്നാട് കത്തോലിക്കാ മെത്രാന്മാരുടെ സമിതി ദേവസഹായത്തിന്റെ നാമകരണനടപടികൾക്ക് വേണ്ടി വത്തിക്കാനിലേക്ക് അപേക്ഷ സമർപ്പിക്കുന്നത്. 2012 ൽ അതിനു ബെനഡിക്ട് പതിനാറാമൻ പാപ്പയുടെ അംഗീകാരം ലഭിച്ചു. 2012 ൽ ഡിസംബർ 2 ന് ദൈവസഹായത്തെ കത്തോലിക്കസഭ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചു. 2022 മെയ് 15ന് പരിശുദ്ധ ഫ്രാൻസിസ് പാപ്പ അദ്ദേഹത്തെ വിശുദ്ധരുടെ ഗണത്തിലേക്കുയർത്തി.

32 വർഷങ്ങൾ ഒരു ഹിന്ദുവായി ജീവിച്ച ദേവസഹായം പീഡനങ്ങളുടെ മുൻപിൽ പതറിയില്ല, തന്റെ നിലപാടുകൾ തിരുത്തിയില്ല. ജീവൻ അപകടത്തിലാണെന്നറിയാമായിരുന്നിട്ടും തന്റെ കാലത്തെ ഉച്ചനീചത്വങ്ങൾക്കെതിരായും ക്രിസ്തുവിലുള്ള വിശ്വാസത്തെപ്രതിയും ശബ്ദമുയർത്തി. നൂറു ശതമാനവും അദ്ദേഹം ഒരു ക്രിസ്ത്യാനിയായിരുന്നു. ക്രിസ്ത്യാനി ആണെന്നവകാശപ്പെടുന്നവർക്ക് മാതൃകയും.

ക്രൈസ്തവരാണെന്നതിന്റെ പേരിൽ മാത്രം പീഡയനുഭവിക്കുന്നവർക്ക്, ദേവസഹായത്തിന്റെ വിജയഗാഥ വലിയ പ്രതീക്ഷയും പ്രചോദനവും നൽകുന്നു. തന്നെപ്രതി എല്ലാം പരിത്യജിച്ചവരെ ഒരിക്കലും ഉപേക്ഷിക്കുകയില്ലാത്ത ക്രിസ്തുനാഥൻ എന്നും അവരുടെ കൂടെയുണ്ടെന്നും മഹത്വത്തിന്റെ പാത അവരെ കാത്തിരിക്കുന്നുണ്ടെന്നുമുള്ള പ്രതീക്ഷ ഏതു കഷ്ടപ്പാടിലും പീഡനത്തിലും അവർക്ക് പ്രത്യാശ നൽകും. ഒരു ഭാരതീയനെന്ന നിലയിൽ, വിശുദ്ധ ദേവസഹായം എന്ന് പരിശുദ്ധ ഫ്രാൻസിസ് പാപ്പായാൽ അദ്ദേഹം നാമകരണം ചെയ്യപ്പെടുമ്പോൾ നമുക്കും അഭിമാനിക്കാം.

# സാർവത്രിക സഭയിലെ വേദപാരംഗതർ

റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ





സഭയിലെ വിശുദ്ധരായ വേദപാരംഗതർ സഭയുടെ വിലമതിക്കാനാവാത്ത സമ്പത്താണ്. അബദ്ധസിദ്ധാന്തങ്ങളിലും പാഷണ്ഡതകളിലും പെട്ട് സഭാ നൗക ഉലഞ്ഞപ്പോഴൊക്കെ പരിശുദ്ധാത്മ നിറവിൽ സത്യവിശ്വാസത്തിന്റെ ദീപം തെളിച്ചു വഴികാട്ടികളായത് സഭയിലെ വേദപാരംഗതരാണ്. പത്രോസിന്റെ സിംഹാസനത്തെ താങ്ങിനിർത്തിയ വിശുദ്ധ സ്തംഭങ്ങളാണ് അവർ. സഭയിലെ വേദപാരംഗതരെ പരിചയപ്പെടുത്തുന്ന പുതിയ പംക്തി ഈ ലക്കം മുതൽ ആരംഭിക്കുന്നു. സഭാവിജ്ഞാനീയത്തിൽ വളരെ പ്രസക്തമായ ഈ വിഷയത്തെ അധികരിച്ച് ലേഖനങ്ങൾ എഴുതുന്നത് മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ പ്രമുഖ ദൈവശാസ്ത്ര പണ്ഡിതനായ റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ.



വത്തിക്കാനിലെ വി. പത്രോസിന്റെ ബസിലിക്കയിൽ അൾത്താരയുടെ പിന്നിലായി പ്രസിദ്ധ ഇറ്റാലിയൻ ശില്പി ജ്യാൻ ലൊറൻസോ ബെർണീനി രൂപകല്പന ചെയ്തു മെനഞ്ഞെടുത്തിരിക്കുന്ന "പത്രോസിന്റെ സിംഹാസനം" എന്നറിയപ്പെടുന്ന ഒരു മനോഹര ശില്പം കാണാം. തടിയിൽ നിർമ്മിച്ചിരിക്കുന്ന "പത്രോസിന്റെ സിംഹാസനം"എന്ന് നാമകരണം ചെയ്തിരിക്കുന്ന ഒരു പീഠത്തെ കേന്ദ്രമാക്കിയാണ് ഈ വലിയ ശില്പം രൂപപ്പെടുത്തിയിരിക്കുന്നത്. ചാൾസ് ദി ബാൾഡ് ചക്രവർത്തി ജോൺ എട്ടാമൻ മാർപാപ്പയ്ക്ക് എ.ഡി. 875-ൽ നല്കിയ ഈ കസേര ആറാം നൂറ്റാണ്ടിൽ നിർമ്മിച്ചതാകാമെന്ന് ആധുനിക പഠനങ്ങൾ പറയുന്നു. ഈ വലിയ സിംഹാസനത്തെ താങ്ങിനിർത്തുന്നത് സഭയിലെ പ്രശസ്തരായ നാല് വേദപാരംഗതന്മാരാണ്. പാശ്ചാത്യ സഭയിലെ പേരുകേട്ട പുണ്യാത്മാക്കളായ മിലാനിലെ വി. അംബ്രോസും ഹിപ്പോയിലെ വി. അഗസ്തീനോസും പൗരസ്ത്യ സഭയിലെ പണ്ഡിതന്മാരായ കോൺസ്റ്റാന്റിനോപ്പിളിലെ വി. ജോൺ ക്രിസോസ്റ്റോമും അലക്സാൻഡ്രിയായിലെ വി. അത്തനേഷ്യസും ആണിവർ. ഈ സിംഹാസനത്തിന് മുകളിലായി ലത്തീൻ-ഗ്രീക്ക് ഭാഷകളിൽ "സഭയുടെ അജപാലകാ, അങ്ങ് ക്രിസ്തുവിന്റെ ആടുകളെയും ആട്ടിൻകുട്ടികളെയും പരിപോഷിപ്പിക്കുന്നു" എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. മാർപാപ്പയുടെ പത്രോസിനടുത്ത അപ്പസ്തോലിക അജപാലനത്തെ സംരക്ഷിച്ചു നിർത്തുന്നതിന് സഭയിലെ വിശുദ്ധരായ വേദപാരംഗതന്മാരുടെ പ്രബോധനത്തിനു നിർണ്ണായക സ്ഥാനമുണ്ടെന്നതിന്റെ അടയാളമാണ് ഈ ശില്പം.

സഭയുടെ ആദ്ധ്യാത്മിക-ദൈവശാസ്ത്ര വളർച്ചയ്ക്ക് തങ്ങളുടെ പഠനവും പ്രാർത്ഥനയും ചിന്തയും കൊണ്ട് സുപ്രധാന സംഭാവന നല്കിയ വിശുദ്ധരാണ് വേദപാരംഗതർ. ഇങ്ങനെ സഭ ഔദോഗികമായി അംഗീകരിച്ചിരിക്കുന്ന മുപ്പത്തിയേഴ് വേദപാരംഗതരാണ് നമുക്കുള്ളത്. "ഡോക്തോർ ഏക്‌ളീസിയെ ഊണിവേഴ്സാലിസ്" എന്ന ലത്തീൻ വാചകത്തിന്റെ മലയാള പരിഭാഷയാണ് "സാർവത്രിക സഭയിലെ വേദപാരംഗതർ" എന്നത്. "ദോച്ചരെ" എന്ന വാക്കിന്റെ അർത്ഥം "പഠിപ്പിക്കുക" എന്നതാണ്. നാം സാധാരണയായി ഇന്ന് "ഡോക്ടർ" എന്ന വാക്ക് ഉപയോഗിക്കുന്നത് ഭിഷഗ്വരൻ എന്ന അർത്ഥത്തിലാണ്. ആരോഗ്യ, വൈദ്യശാസ്ത്ര വിഷയങ്ങളിലുള്ള അവരുടെ അവഗാഹം കാണിക്കുന്നതിനായിട്ടാണ് ഈ വാക്ക് അവരെ സൂചിപ്പിക്കാൻ ഉപയോഗിച്ചിരിക്കുന്നത്. ഇവിടെ ആത്മീയ കാര്യങ്ങളിൽ ആഴമായ അറിവുള്ളവർ എന്ന നിലയിലാണ് വേദപാരംഗതർ "ഡോക്തോർ" ആയിരിക്കുന്നത്.

കാലാകാലങ്ങളിൽ സഭയ്ക്ക് ആവശ്യമായ വൈജ്ഞാനിക നേതൃത്വം തങ്ങളുടെ ആഴമായ ദൈവബന്ധത്തിലൂടെ നല്കിയവരാണ് വേദപാരംഗതർ. ക്രിസ്തുവിന്റെ മഹത്വവും കൃപയും ആഴത്തിൽ അറിഞ്ഞവരും അതിനെക്കുറിച്ചു ധ്യാനിച്ചവരും മറ്റുള്ളവർക്ക് പകർന്ന് നല്കിയവരുമാണ് ഇവർ. തങ്ങളുടെ ബുദ്ധിയെ ദൈവീക കൃപാവരങ്ങളോട് ചേർത്തുവച്ചുകൊണ്ട് അമൂല്യങ്ങളായ സ്വർഗ്ഗീയ കാര്യങ്ങളെ മനനം ചെയ്തു തങ്ങളുടെ രചനകളിലൂടെ അസാധാരണമായ വിധത്തിൽ അവർ ഇത് പങ്കുവച്ചു. ഭൗതീക ഡോക്റ്റർമാർ ശരീരത്തിന്റെ ആരോഗ്യസംരക്ഷണത്തിൽ അനേകരെ സഹായിക്കുന്നതുപോലെ ഈ ആത്മീയ ഭിഷഗ്വരന്മാർ വിശ്വാസസമൂഹത്തെ നിത്യജീവന്റെ പാതയിലൂടെ നിരന്തരം നയിക്കുന്നു. പാപത്തിന്റെ പിടിയിലകപ്പെടാതെ, ദൈവീക സൗഖ്യത്തിൽ ജീവിക്കുന്നതിന്, തങ്ങളുടെ ദൈവബന്ധത്തിലൂടെ നേടിയെടുത്ത അറിവിലൂടെ, അനേകരെ ഇവർ സഹായിച്ചു. ഈ വിശുദ്ധർ തെളിച്ച അറിവിന്റെ ആത്മീയ വെളിച്ചത്തിലൂടെ സഞ്ചരിച്ചു അനേകർ സ്വർഗ്ഗസൗഭാഗ്യത്തിന് അർഹരായി ഭവിച്ചു.

സഭയുടെ ആദ്യനൂറ്റാണ്ടുകളിൽ സത്യവിശ്വാസം കലർപ്പില്ലാതെ പഠിപ്പിച്ച വിജ്ഞാനികളും വിശുദ്ധരുമായ നേതാക്കളെ സഭാപിതാക്കന്മാർ എന്നാണ് പിന്നീട് വന്ന തലമുറ വിളിച്ചിരുന്നത്. എന്നാൽ അവരിൽ ചിലരെ പഠനത്തിന്റെ പ്രത്യേകതകൊണ്ടും, വ്യാഖ്യാനത്തിന്റ പുതുമകൊണ്ടും, സഭ ഔദ്യോഗികമായി വേദപാരംഗതർ എന്ന് വിളിക്കാൻ തുടങ്ങി. ഇതുകൂടാതെ കാലാകാലങ്ങളിൽ സഭയെ തങ്ങളുടെ ഉന്നത ചിന്തകൊണ്ട് പരിപോഷിപ്പിച്ച വിശുദ്ധരെ വേദപാരംഗതരുടെ ഗണത്തിൽ ഉൾപ്പെടുത്താൻ തുടങ്ങി. അങ്ങനെ ഇതുവരെ സാർവത്രിക സഭ ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടുള്ള മുപ്പത്തിയേഴ് വേദപാരംഗതരാണുള്ളത്.

പ്രധാനമായും മൂന്നു കാര്യങ്ങളാണ് ഒരാളെ വേദപാരംഗതൻ ആയി അംഗീകരിക്കുന്നതിന്റെ അടിസ്ഥാനം. അതിൽ ഒന്നാമത്തേത് ഈ വ്യക്തിയുടെ ജീവിത വിശുദ്ധിയാണ്. സഭയുടെ വേദപാരംഗതർ എല്ലാം തന്നെ വിശുദ്ധരാണ്. രണ്ടാമത്തെ ഘടകം ഇവർ സത്യവിശ്വാസം കലർപ്പില്ലാതെയും ഭയമില്ലാതെയും പഠിപ്പിച്ചു എന്നതാണ്. ഓരോ കാലഘട്ടത്തിലും സഭ നേരിട്ട ആദ്ധ്യാത്മികവും ബൗദ്ധികവുമായ വെല്ലുവിളികളെ ഇവരുടെ പ്രബോധനത്തിന്റെ ശക്തിയാൽ പ്രതിരോധിക്കുന്നതിന് സഭയ്ക്ക് സാധിച്ചു. മൂന്നാമത്തെ ഘടകം സാർവ്വത്രിക സഭ ഔദ്യോഗികമായി അംഗീകരിച്ചു മാർപാപ്പാമാർ ഇവരെ വേദപാരംഗതരായി പ്രഖ്യാപിച്ചിരിക്കുന്നു എന്നതാണ്. അതിൽ ഇരുപത് പേർ സഭയിലെ 1054-ലെ പൗരസ്ത്യ-പാശ്ചാത്യ വിഭജനത്തിന് മുൻപ് ജീവിച്ചിരുന്നവരാണ്. അതിനാൽ തന്നെ ഓർത്തോഡോക്സ് സഭകൾക്കും ഇവർ വളരെ പ്രിയപ്പെട്ടവരാണ്. ഇവരിൽ ഇരുപത്തെട്ട് പേർ പാശ്ചാത്യ സഭയിലും ഒൻപത് പേർ പൗരസ്ത്യ സഭയിൽനിന്നും ഉള്ളവരാണ്. നാല് സ്ത്രീകൾ, പത്തൊൻപത് മെത്രാന്മാർ, പന്ത്രണ്ട് പുരോഹിതർ, ഒരു ശെമ്മാശൻ, എന്നിവർ ഉൾപ്പെടുന്ന ഗണമാണിത്.

തങ്ങൾ ജീവിച്ചിരുന്ന കാലഘട്ടത്തിലെ സഭയുടെ ആവശ്യങ്ങളോടും സഭ നേരിട്ട വെല്ലുവിളികളോടും ക്രിയാത്മകമായി പ്രതികരിച്ചവരാണ് വേദപാരംഗതർ എല്ലാം തന്നെ. ഇവരുടെ പ്രബോധനങ്ങൾ സഭയെ ഒന്നാകെ അവരുടെ കാലഘട്ടത്തിൽ എന്നതുപോലെ ഇന്നത്തെ സാഹചര്യങ്ങളിലും വലുതായി സഹായിക്കുന്നു. ലോകം അനുദിനം മാറുന്നെങ്കിലും ഒരിക്കലും മാറ്റമില്ലാത്തവനായ ക്രിസ്തുവിനെ നമ്മുടെ കാലഘട്ടത്തിലും അവതരിപ്പിക്കുന്നതിന് വേദപാരംഗതരുടെ സഹായം നമുക്കും ആവശ്യ

മാണ്. ഇവരെക്കുറിച്ചും ഇവർ അവതരിപ്പിച്ച ആശയങ്ങൾ സംബന്ധിച്ചുമുള്ള പഠനം നമ്മുടെ വിശ്വാസവളർച്ചയ്ക്കും അതിന്റെ ആധികാരികതയ്ക്കും അനിവാര്യമാണ്. ക്രിസ്തുവിനെ കൂടുതൽ ആഴത്തിൽ അറിയാൻ ഇവരുടെ ജീവിതവും എഴുത്തും നമ്മെ സഹായിക്കുന്നു. ക്രിസ്തു ആരാണ്, എന്താണ് പഠിപ്പിച്ചത്, എന്ത് ചെയ്യണമെന്നാണ് നമ്മോട് ആവശ്യപ്പെടുന്നത്, എങ്ങനെയാണ് ക്രിസ്തുവിനോട് കൂടുതൽ താദാത്മ്യപ്പെടുന്നതിന് നമുക്ക് സാധിക്കുന്നത് തുടങ്ങിയ കാര്യങ്ങൾ വേദപാരംഗതർ നമുക്ക് പറഞ്ഞു തരുന്നു.

വളരെ കൃത്യതയോടെ കാര്യങ്ങൾ മനസ്സിലാക്കുകയും പഠിപ്പിക്കുകയും ചെയ്തിരിക്കുന്നവരാണ് വേദപാരംഗതർ. അവരുടെ ശരിയായ കാഴ്ചയും ഉൾക്കാഴ്ചയും മുഖാന്തിരം അനേകർ സത്യവിശ്വാസത്തിന്റെ പാതയിലൂടെ സഞ്ചരിച്ചു. പുസ്തക പ്രസിദ്ധീകരണത്തിനോ പ്രശസ്തിക്കോ വേണ്ടിയല്ല ഇവർ തങ്ങളുടെ വിജ്ഞാനം പങ്കുവച്ചിരിക്കുന്നത്. സത്യം പ്രകാശിതമാവുന്നതിനും യേശുക്രിസ്തുവിനെ ശരിയായി പകർന്നു നല്കുന്നതിനുമായിരുന്നു ഇവർ പരിശ്രമിച്ചത്. ഇവരുടെ പ്രബോധനം നമ്മോടു വിളിച്ചു പറയുന്നത് സഭയിലെ പരിശുദ്ധാത്മാവിന്റെ ശക്തമായ സാന്നിധ്യത്തെക്കുറിച്ചാണ്. ആവിലായിലെ വി. യോഹന്നാനെ സഭയിലെ വേദപാരംഗതനായി പ്രഖ്യാപിച്ച വേളയിൽ ബെനഡിക്റ്റ് പതിനാറാമൻ മാർപാപ്പ ഇപ്രകാരം പറഞ്ഞു: "ഒരു വിശുദ്ധനെ സാർവ്വത്രിക സഭയിലെ വേദപാരംഗതനായി പ്രഖ്യാപിക്കുമ്പോൾ പരിശുദ്ധാത്മാവിലൂടെ അദ്ദേഹത്തിന് ലഭിച്ച പ്രത്യേക വരദാനങ്ങളെ സഭയുടെ നന്മക്കായും ദൈവജനത്തിനു ഗുണപ്രദമായ രീതിയിലും അദ്ദേഹം വിനിയോഗിച്ചു എന്നതിന്റെ ഔദ്യോഗിക അംഗീകാരമാണ്."

വിശുദ്ധിയോടെ ജീവിച്ചിരുന്നതിനാൽ തങ്ങൾ എഴുതിയതും പ്രസംഗിച്ചതുമെല്ലാം അവർ തങ്ങളുടെ ജീവിതത്തിൽ പ്രാവർത്തികമാക്കിയിരുന്നു. തങ്ങളുടെ ജീവിതത്തിൽ വിശുദ്ധരായിരുന്നു എന്ന് മാത്രമല്ല ആ വിശുദ്ധിയിൽ അനേകരെ സ്വാധീനിക്കുന്നതിനും മറ്റുള്ളവരെ ദൈവത്തിലേക്ക് കൂടുതൽ അടുപ്പിക്കുന്നതിനും അവർക്ക് സാധിച്ചു. ഇന്നും മറക്കാനാവാത്തവിധം അവരുടെ സ്വാധീനവലയത്തിൽ സഭയൊന്നാകെ ഉൾപ്പെട്ടിരിക്കുന്നു.

ബോനിഫസ് എട്ടാമൻ മാർപാപ്പയാണ് 1294-ൽ ആദ്യമായി ഔദ്യോഗികമായി നാല് വിശുദ്ധരെ സഭയിലെ വേദപാരംഗതന്മാരായി പ്രഖ്യാപിച്ചത്. വി. അംബ്രോസ്, വി. ജെറോം, വി. അഗസ്തീനോസ്, മഹാനായ വി. ഗ്രിഗറി എന്നിവരാണ് അവർ. ആദ്യ വനിതാ വേദപാരംഗതരെ സഭയ്ക്ക് ലഭിക്കുന്നത് 1970-ൽ ആവിലായിലെ വി. അമ്മത്രേസ്യ, സിയന്നായിലെ വി. കത്രീന എന്നിവരെ വി. പോൾ ആറാമൻ ഈ സ്ഥാനത്തേയ്ക്ക് ഉയർത്തിയപ്പോഴാണ്.

നാല് വിഭാഗത്തിൽ ഉൾപ്പെടുത്തി, വേദപാരംഗതരുടെ ജീവിതകാലഘട്ടം ആധാരമാക്കി തയ്യാറാക്കിയിരിക്കുന്ന ഒരു പട്ടികയാണ് ചുവടെ ചേർത്തിരിക്കുന്നത്. ഇവരെ ഓരോരുത്തരെയും കുറിച്ച് വിശദമായി പിന്നീട് പ്രതിപാദിക്കുന്നതാണ്.

**A. സഭാപിതാക്കന്മാരുടെ കാലം**

1. ലയോണിലെ വി. ഇരനേയൂസ് (130-202)
2. പൊയിത്തിയേസിലെ വി. ഹിലരി (300-367)
3. വി. അത്തനേഷ്യസ് (298-373)
4. സിറിയയിലെ വി. അപ്രേം (306-373)
5. മഹാനായ വി. ബേസിൽ (330-379)
6. ജറുസലേമിലെ വി. സിറിൾ (315-386)
7. നിസ്സായിലെ വി. ഗ്രിഗോറിയോസ് (329-389)
8. വി. അംബ്രോസ് (340-397)
9. വി. ജോൺ ക്രിസോസ്റ്റം (347-407)
10. വി. ജറോം (347-420)
11. വി. അഗസ്തീനോസ് (354-430)
12. അലക്സാന്ദ്രിയായിലെ വി. സിറിൾ (376-444)
13. വി. പീറ്റർ ക്രിസൊളോഗുസ് (406-450)
14. മഹാനായ വി. ലിയോ (400-461)
15. മഹാനായ വി. ഗ്രിഗറി (540-604)
16. സെവില്ലിലെ വി. ഇസിദോർ (560-636)

**B. മധ്യകാലയുഗം**

17. ധന്യനായ വി. ബീഡ് (672-735)
18. വി. ജോൺ ഡമഷീൻ (676-749)
19. നാരേക്കിലെ വി. ഗ്രിഗറി (951-1003)
20. വി. പീറ്റർ ഡാമിയൻ (1007-1072)
21. വി. ആൻസലെം (1033-1109)
22. ക്ലെയർവോയിലെ വി. ബെർണാഡ് (1090-1153)
23. ബിങ്ങനിലെ വി. ഹിൽഡെഗാർഡ് (1098-1179)
24. പാദുവായിലെ വി. ആന്റണി (1195-1231)
25. വി. തോമസ് അക്വീനാസ് (1225-1274)
26. വി. ബൊനവെഞ്ചർ (1221-1274)
27. മഹാനായ വി. ആൽബർട്ട് (1193-1280)
28. സിയന്നായിലെ വി. കത്രീന (1347-1380)

**C. കത്തോലിക്കാ സഭാനവീകരണ കാലം**

29. ആവിലായിലെ വി. ജോൺ (1500-1569)
30. ആവിലായിലെ വി. തെരേസ (1515-1582)
31. കുരിശിന്റെ വി. യോഹന്നാൻ (1542-1591)
32. വി. പീറ്റർ കനീഷ്യസ് (1521-1597)
33. ബ്രൻഡീസിയിലെ വി. ലോറൻസ് (1559-1619)
34. വി. റോബർട്ട് ബെല്ലാർമിൻ (1542-1621)
35. വി. ഫ്രാൻസിസ് ദെ സാലസ് (1567-1622)

**D. പതിനെട്ടാം നൂറ്റാണ്ട്**

36. വി. അൽഫോൻസ് ലിഗോരി (1696-1787)

**E. പത്തൊൻപതാം നൂറ്റാണ്ട്**

37. ലിസ്യൂവിലെ വി. കൊച്ചുത്രേസ്യ (1873-1897)

താഴെക്കൊടുത്തിരിക്കുന്ന ചാർട്ട് തയാറാക്കിയിരിക്കുന്നത് സഭ ഈ വിശുദ്ധരെ വേദപരംഗതരായി പ്രഖ്യാപിച്ച വർഷത്തെ അടിസ്ഥാനമാക്കിയാണ്.

| നമ്പർ | ചിത്രം | നാമം | പദവി | ജനനം | മരണം | പ്രഖ്യാപനം | പ്രവർത്തനമേഖല |
|---|---|---|---|---|---|---|---|
| 1. |  | മഹാനായ വി. ഗ്രിഗറി | ലത്തീൻ സഭാപിതാവ് | 540 | 604 | 1298 | മാർപ്പാപ്പ, ബനഡക്റ്റീൻ സന്യാസി |
| 2 |  | വി. അംബ്രോസ് | ലത്തീൻ സഭാപിതാവ് | 340 | 397 | 1298 | മിലാനിലെ ബിഷപ് |
| 3. |  | വി. അഗസ്റ്റിൻ | ലത്തീൻ സഭാപിതാവ് | 354 | 430 | 1298 | ഹിപ്പോയിലെ ബിഷപ് |
| 4. |  | വി. ജറോം | ലത്തീൻ സഭാപിതാവ് | 347 | 420 | 1298 | സന്യാസി |
| 5. |  | വി. തോമസ് അക്വിനസ് | ദേവദൂത പാരംഗതൻ | 1225 | 1274 | 1567 | ഡൊമിനിക്കൻ സന്യാസി |
| 6. |  | വി. ജോൺ ക്രിസോസ്റ്റം | ഗ്രീക്ക് സഭാപിതാവ് | 347 | 407 | 1568 | പാത്രിയർക്കീസ് |
| 7. |  | മഹാനായ വി. ബേസിൽ | ഗ്രീക്ക് സഭാപിതാവ് | 330 | 379 | 1568 | ബിഷപ് |
| 8. |  | നിസ്സായിലെ വി. ഗ്രിഗോറിയോസ് | ഗ്രീക്ക് സഭാപിതാവ് | 298 | 389 | 1568 | പാത്രിയർക്കീസ് |
| 9. |  | വി. അത്തനാസിയോസ് | ഗ്രീക്ക് സഭാപിതാവ് | 298 | 373 | 1588 | പാത്രിയർക്കീസ് |
| 10 |  | വി. ബൊനവെഞ്ചർ | സെറാഫിക് വേദപാരംഗതൻ | 1221 | 1274 | 1720 | കർദിനാൾ, ഫ്രാൻസിസ്കൻ |
| 11. |  | കാന്റർബറിയിലെ വി. ആൻസലം | മഹാനായ വേദപാരംഗതൻ | 1033 | 1109 | 1740 | ആർച്ചുബിഷപ്, ബനഡിക്റ്റീൻ |
| 12. |  | സെവില്ലിലെ വി. ഇസിദോർ | സഭാപിതാവായ അവസാന വേദപാരംഗതൻ | 560 | 636 | 1722 | ആർച്ചുബിഷപ് |
| 13. |  | വി. പീറ്റർ ക്രിസോഗോസ് | വേദോപദേശ പാരംഗതൻ | 406 | 450 | 1729 | ബിഷപ് |
| 14. |  | മഹാനായ വി. ഗ്രിഗറി | സദൈക്യത്തിന്റെ വേദപാരംഗതൻ | 400 | 461 | 1754 | മാർപാപ്പ |
| 15. |  | വി. പീറ്റർ ഡാമിയൻ | | 1007 | 1072 | 1828 | കർദിനാൾ, ബനഡിക്റ്റീൻ |
| 16. |  | ക്ലയർവോവിയിലെ വി. ബർണാഡ് | തേനോലുന്ന വേദപാരംഗതൻ | 1090 | 1153 | 1830 | സിസ്റ്റേർഷ്യൻ സന്യാസി |

| | | | | | | | |
|---|---|---|---|---|---|---|---|
| 17. |  | പോയിത്തിയേസിലെ വി. ഹിലരി | ക്രിസ്തുദൈവത്വ വേദപാരംഗതൻ | 300 | 367 | 1851 | ബിഷപ് |
| 18. |  | വി. അൽഫോൻസ് ലിഗോരി | തീഷ്ണമതിയായ വേദപാരംഗതൻ | 1696 | 1787 | 1871 | ബിഷപ്, സന്യാസി |
| 19. |  | വി. ഫ്രാൻസിസ് ദി സാലസ് | കരുണയുടെ വേദപാരംഗതൻ | 1567 | 1622 | 1877 | ബിഷപ്, സന്യാസി |
| 20. |  | അലക്സാണ്ട്രിയായിലെ വി. സിറിൾ | മനുഷ്യാവതാരത്തിന്റെ വേദപാരംഗതൻ | 376 | 44 | 1883 | പാത്രിയർക്കീസ് |
| 21. |  | ജറുസലേമിലെ വി. സിറിൾ | | 315 | 386 | 1883 | പാത്രിയർക്കീസ് |
| 22. |  | വി. ജോൺ ഡമഷീൻ | | 676 | 749 | 1890 | സന്യാസി |
| 23. |  | ധന്യനായ വി. ബീഡ് | ഇംഗ്ലീഷ് വേദപാരംഗതൻ | 672 | 735 | 1899 | ബനഡിക്റ്റീൻ സന്യാസി |
| 24. |  | സിറിയയിലെ വി. അപ്രേം | പരിശുദ്ധാത്മാവിന്റെ വീണ | 306 | 373 | 1920 | ശെമ്മാശൻ |
| 25. |  | വി. പീറ്റർ കനീഷ്യസ് | | 1521 | 1597 | 1925 | ഈശോസഭാ സന്യാസി |
| 26. |  | കുരിശിന്റെ വി. യോഹന്നാൻ | മിസ്റ്റിക്കൽ വേദപാരംഗതൻ | 1542 | 1591 | 1926 | കാർമ്മലൈറ്റ് സന്യാസി |
| 27. |  | വി. റോബർട്ട് ബല്ലാർമിൻ | | 1542 | 1621 | 1931 | കർദിനാൾ, ഈശോസഭാ സന്യാസി |
| 28. |  | വി. ആൽബെർത്തൂസ് മാഗ്നുസ് | സാർവത്രിക വേദപാരംഗതൻ | 1193 | 1280 | 1931 | ബിഷപ്, ഡൊമിനിക്കൽ സന്യാസി |
| 29. |  | പാദുവായിലെ വി. ആന്റണി | ഇലാഞ്ചലിക്കൽ വേദപാരംഗതൻ | 1195 | 1231 | 1946 | ഫ്രാൻസിസ്ക്കൻ സന്യാസി |
| 30. |  | ബ്രിൻഡീയിലെ വി. ലോറൻസ് | അപ്പസ്തോലിക വേദപാരംഗതൻ | 1559 | 1619 | 1959 | കപ്പൂച്ചിൻ സന്യാസി |
| 31. |  | ആവിലായിലെ വി. തെരേസ | പ്രാർത്ഥനയുടെ വേദപാരംഗത | 1515 | 1582 | 1970 | കർമ്മലീത്താ സന്യാസിനി |

ഒരു വിശ്വാസി

| | | | | | | | |
|---|---|---|---|---|---|---|---|
| 32. |  | സിയന്നായിലെ വി. കാതറീൻ | | 1347 | 1380 | 1970 | ഡൊമനിക്കൽ സന്യാസിനി |
| 33. |  | ലിസ്യൂവിലെ വി. തെരേസ | | 1873 | 1897 | 1997 | കർമ്മലീത്ത സന്യാസിനി |
| 34. |  | ആവിലായിലെ വി.ജോൺ | | 1500 | 1589 | 2012 | പുരോഹിതൻ |
| 35. |  | ബിൻജനിലെ വി. ഹിൽഡേഗാർഡ് | | 1098 | 1179 | 2012 | ബനഡിക്റ്റീൻ സന്യാസിനി |
| 36. |  | നരേക്കിലെ വി. ഗ്രിഗറി | | 951 | 1003 | 2015 | സന്യാസി |
| 37. |  | ലയോണിലെ വി. ഇറനേയൂസ് | ഐക്യത്തിന്റെ വേദപാരംഗതൻ | 130 | 202 | 2022 | ബിഷപ് |




ഇരുപതാം നൂറ്റാണ്ടിലെ കത്തോലിക്കാ ദൈവശാസ്ത്രജ്ഞരിൽ പ്രമുഖനായ ബൾത്തസർ (Hans Urs von Balthasar) സഭയിൽ കഴിഞ്ഞ ചില നൂറ്റാണ്ടുകളിൽ പ്രാമാണിക ദൈവശാസ്ത്രത്തിൽ (dogmatic theology) അഗ്രഗണ്യരായ ആരും തന്നെ വിശുദ്ധരുടെ പട്ടികയിൽ ഇടം പിടിച്ചിട്ടില്ല എന്ന് പറയുന്നു. ഈ വസ്തുതയുടെ കാരണമായി അദ്ദേഹം കണ്ടെത്തിയിരിക്കുന്നത് അവരുടെ ദൈവശാസ്ത്ര വിശകലനങ്ങൾ തങ്ങളുടെ തന്നെ ജീവിതവുമായി ബന്ധമില്ലായെന്നതാണ്. ഇവർ തങ്ങളുടെ കസേരകളിൽ ഇരുന്ന് വായിച്ചും പഠിച്ചും പുസ്തകങ്ങളൊക്കെ പ്രസിദ്ധീകരിക്കുന്നതിനിടയിൽ മുട്ടുകുത്തി പ്രാർത്ഥിക്കാൻ മറന്നു പോകുന്നു. ഇവിടെയാണ് സഭയിലെ വേദപാരംഗതരുടെ പ്രസക്തി നാം തിരിച്ചറിയുന്നത്. വലിയ വിജ്ഞാനികളായിരിക്കുമ്പോഴും എളിമയോടെ തങ്ങളുടെ അറിവിന്റെയെല്ലാം ഉറവിടമായ ദൈവത്തിൽ ആശ്രയിച്ചു വിശുദ്ധിയും വിജ്ഞാനവും സമന്വയിപ്പിക്കുന്നതിൽ ഇവർ വിജയിച്ചു. മാത്രമല്ല സഭയിലെ എല്ലാ കാലഘട്ടത്തിലും വിശുദ്ധരായി ജീവിക്കുന്നതിനും ഉന്നതമായി ചിന്തിക്കുന്നതിനും സാധ്യമാണെന്നും ഈ മുപ്പത്തേഴുപേരുടെ പട്ടിക നമ്മോടു പറയുന്നു.

ബെനഡിക്റ്റ് പതിനാറാമൻ മാർപാപ്പ തന്റെ അപ്പസ്തോലിക അജപാലനനേതൃത്വ ശുശ്രൂഷയുടെ ആരംഭകാലത്ത് ബുധനാഴ്ചകളിൽ വിശ്വാസികളോട് സംവദിച്ചത് സഭയിലെ വേദപാരംഗതരെക്കുറിച്ചായിരുന്നു. പിന്നീട് അത് പുസ്തക രൂപത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. കാലാകാലങ്ങളിൽ സഭ നേരിട്ട ബൗദ്ധീക-ആദ്ധ്യാത്മിക വെല്ലുവിളികളെ ഇവർ എങ്ങനെയാണ് ദൈവാശ്രയബോധത്തോടെ നേരിട്ടതെന്ന് മാർപാപ്പ ഇവിടെ ചൂണ്ടിക്കാട്ടുന്നു.

നമ്മെ സംബന്ധിച്ചും ഈ വേദപാരംഗതരുടെ ജീവിതവും രചനകളും പഠനവിഷയമാക്കുന്നത് ആനുകാലിക വെല്ലുവിളികളെ നേരിടുന്നതിന് സഹായകമാകും. ഈ പഠനപരമ്പരയിലൂടെ നമ്മുടെ വിശ്വാസം ആഴപ്പെടുന്നതിനും ഈ വിജ്ഞാനികളായ വിശുദ്ധരെ അടുത്ത് പരിചയപ്പെടുന്നതിലൂടെ അവർ തെളിച്ച വെളിച്ചത്തിന്റെ പ്രകാശത്തിലൂടെ സഞ്ചരിക്കുന്നതിന് നമുക്കും സാധിക്കണം.







ബോബി ഏബ്രഹാം

# കോടതികളിലാണ് ഇപ്പോഴും പ്രതീക്ഷ

സുപ്രധാനമായ ചില വിധിന്യായങ്ങൾ ഉണ്ടായ മാസമാണ് കടന്നുപോകുന്നത്. രാജ്യദ്രോഹം സംബന്ധിച്ച് കോടതി പറയും വരെ ഇനി ഒരു കേസും റജിസ്റ്റർ ചെയ്യരുതെന്ന സുപ്രിം കോടതി വിധിന്യായമാണ് ഇതിലൊന്ന്. ഹൈദരാബാദിൽ ഏറ്റുമുട്ടലിലൂടെ കുറ്റവാളികളെ വധിച്ച പൊലീസുകാരെ വിചാരണ ചെയ്യാനുള്ള തീരുമാനവും രാജീവ് ഗാന്ധി വധക്കേസിൽ 30 വർഷത്തിലേറെ തടവിൽക്കഴിഞ്ഞ പേരറിവാളനെ വിട്ടയയ്ക്കാനുള്ള തീരുമാനവും സുപ്രീം കോടതിയുടേതായിരുന്നു. മൂന്നു വിധികളും സുപ്രധാനമാണെന്നു മാത്രമല്ല, ആദ്യത്തെ രണ്ടെണ്ണവും പൊലീസ് രാജിലേക്ക് ഒരു രാജ്യം പോകുന്നതിനെതിരെയുള്ള കടുത്ത മുന്നറിയിപ്പും ആയി വിലയിരുത്തേണ്ടതുണ്ട്.

ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തെ അടിച്ചമർത്താനായി ബ്രിട്ടീഷ് സർക്കാർ കൊണ്ടുവന്ന നിയമമാണ് രാജ്യദ്രോഹ നിയമം. 124 എ. ഈ നിയമത്തിനു കീഴിൽ ഇനി രാജ്യത്ത് ഒരു കേസും റജിസ്റ്റർ ചെയ്യരുതെന്ന ഉത്തരവ് നൽകിയത് ചീഫ് ജസ്റ്റിസ് എൻ.വി. രമണ, ജസ്റ്റിസ് സൂര്യകാന്ത്, ജസ്റ്റിസ് ഹിമ കോഹ്ലി എന്നിവരുൾപ്പെട്ട സുപ്രിം കോടതി ബഞ്ച് ആണ്. ഈ നിയമം അനുസരിച്ച് നിലവിൽ ജയിലിൽ കഴിയുന്നവർക്ക് അതത് കോടതികളെ ജാമ്യത്തിനായി സമീപിക്കാമെന്നും ഉത്തരവിൽ പറയുന്നുണ്ട്. നിയമം പുനപരിശോധിക്കാനും കോടതി കേന്ദ്ര സർക്കാരിന് സമയം നൽകിയിട്ടുണ്ട്.

ഒരു സർക്കാരിനെതിരെ തിരിയാൻ വാക്കുകൊണ്ടോ പ്രവൃത്തി കൊണ്ടോ ആഹ്വാനം ചെയ്യുന്ന ഏതൊരാളെയും രാജ്യദ്രോഹിയാക്കാൻ 124 എ സർക്കാരിന് അനുവാദം നൽകുന്നുണ്ടായിരുന്നു. ഏതു തരത്തിലും വ്യാഖ്യാനിക്കാനും സർക്കാരിന്റെ താൽപര്യങ്ങൾക്കനുസരിച്ച് ദുരുപയോഗം ചെയ്യാനും കഴിയുന്ന നിയമം. 1860 ൽ രൂപം കൊടുത്തെങ്കിലും ഈ നിയമം ഇന്ത്യൻ പീനൽ കോഡിന്റെ ഭാഗമാകുന്നത് 1890ൽ ആണ്. ഈ നിയമമനുസരിച്ച് രാജ്യദ്രോഹക്കുറ്റം ചുമത്തപ്പെട്ടവരാണ് മഹാത്മാ ഗാന്ധിയും ബാലഗംഗാധര തിലകനും ആനി ബസന്റും മൗലാന അബുൾ കലാം ആസാദും. ഈ ശ്രേണിയിൽ നിരവധി സ്വാതന്ത്ര്യ സമര സേനാനികളുണ്ട്. എന്നാൽ സ്വതന്ത്ര ഇന്ത്യയിൽ ഈ നിയമം പരിമിതമായേ പ്രയോഗിക്കപ്പെട്ടിരുന്നുള്ളു. എന്നാൽ കഴിഞ്ഞ ആറു വർഷത്തിൽ 356 കേസുകളാണ് ഈ നിയമപ്രകാരം റജിസ്റ്റർ ചെയ്തത്. നാഷനൽ ക്രൈം റെക്കോർഡ്സ് ബ്യൂറോയുടെ കണക്കുപ്രകാരം 2015–2020 കാലയളവിൽ റജിസ്റ്റർ ചെയ്യപ്പെട്ട ഈ കേസുകൾ പ്രകാരം 548 പേർ ജയിലിലടയ്ക്കപ്പെട്ടു. ഈ കാലയളവിൽ ഈ നിയമപ്രകാരം ശിക്ഷിക്കപ്പെട്ടത് 7 കേസുകളിലായി 12 പേർ മാത്രമാണ്.

തുറന്ന അഭിപ്രായപ്രകടനം നടത്തുന്നതിനും ഒരു ഭരണകൂടത്തിന്റെ തെറ്റായ നയങ്ങൾക്കെതിരെ പോരാടുന്നതിനും പൗരനുള്ള അവകാശങ്ങളെ വിലക്കുന്നതായിരുന്നു ഈ നിയമം എന്നു പറയുന്നതിൽ തെറ്റില്ല. ജാർക്കണ്ടിലെ ആദിവാസി ജനവിഭാഗങ്ങൾക്കിടയിൽ പ്രവർത്തിച്ചിരുന്ന വന്ദ്യ വയോധികനായ 84 വയസുള്ള സ്റ്റാൻ സ്വാമിയെന്ന ജസ്യൂട്ട് പുരോഹിതനെ ഭരണകൂടം ജയിലിൽ അടച്ചത് രാജ്യദ്രോഹക്കുറ്റം ചുമത്തിയായിരുന്നു. എന്തായിരുന്നു അദ്ദേഹം ചെയ്ത തെറ്റ് എന്നറിയില്ല. മനുഷ്യാവകാശങ്ങൾ

പോലും അദ്ദേഹത്തിനു നിഷേധിച്ചു. ഒടുവിൽ കോടതിയുടെ കർശന ഇടപെടലിനു ശേഷമാണ് വൈദ്യസഹായം പോലും ലഭ്യമാക്കിയത്. കസ്റ്റഡിയിലിരിക്കെതന്നെ ആശുപത്രിയിൽ അദ്ദേഹം മരിച്ചു. ഒരു മനുഷ്യന്റെ എല്ലാ അവകാശങ്ങളും റദ്ദ് ചെയ്ത് പീഡിപ്പിക്കാൻ സർക്കാരിനു കഴിയുമെന്ന് ആ സംഭവം തെളിയിച്ചു. ഭരണകൂടത്തിന് ഇഷ്ടമില്ലാത്ത ആരെയും കള്ളക്കേസ് ചുമത്തി ജയിലിലടയ്ക്കാനും എല്ലാ അവകാശങ്ങളും നിഷേധിക്കാനും സർക്കാർ തുനിഞ്ഞതിന്റെ നൂറുകണക്കിന് ഉദാഹരണങ്ങൾ ഉണ്ട്.

ഈ ഭരണകൂടം അഴിമതിയിൽ മുങ്ങിക്കുളിച്ചിരിക്കുകയാണ്, ഇവർക്കെതിരെ പോരാടണം എന്ന് ഒരാൾ ആഹ്വാനം ചെയ്താൽ പോലും രാജ്യദ്രോഹക്കുറ്റം ചുമത്താമെന്നത് എത്ര ഭീകരമായ അവസ്ഥയാണെന്ന് ഓർക്കണം. ഒരുപക്ഷേ തികച്ചും രാജ്യദ്രോഹപരമായ കാര്യങ്ങളിൽ ഇടപെടാൻ ഭരണകൂടത്തിന് അവസരമുണ്ടാകണമെന്നു കരുതിയാവണം ഈ കൊളോണിയൽ നിയമം സ്വതന്ത്ര ഇന്ത്യയിലും നിലനിർത്തിയത്. എന്നാല് സ്വതന്ത്ര റിപ്പബ്ലിക് ആയി 70 വർഷം കഴിഞ്ഞിട്ടും നിയമം പരിഷ്കരിക്കേണ്ടതുണ്ട് എന്ന് ആർക്കും തോന്നിയില്ലെന്നു മാത്രമല്ല, നിയമത്തെ വല്ലാതെ ദുരുപയോഗിക്കുന്ന രീതിയാണ് ഉണ്ടായത്. കഴിഞ്ഞ ആറുവർഷം അത് വ്യാപകമായി ദുരുപയോഗിക്കപ്പെട്ടു. സമൂഹ മാധ്യമത്തിൽ പോസ്റ്റ് ഇടുന്നവനെതിരെ പോലും രാജ്യദ്രോഹം ചുമത്തുന്ന അവസ്ഥ. ഒരു ഭരണകൂടം അതിന്റെ പ്രജകളെ എത്ര പേടിക്കുന്നു എന്നതിന്റെ തെളിവാണ് അത്. നിയമം ഇങ്ങനെ ദുരുപയോഗം ചെയ്യേണ്ടതില്ലെന്ന് ഒരു സർക്കാർ തീരുമാനിച്ചാൽ പോലും ഭരണകൂടം അത് അനുവദിക്കാതിരിക്കാൻ ശ്രമിക്കും എന്നും ഓർക്കണം. ചിലപ്പോൾ രാഷ്ട്രീയമായി തിരഞ്ഞെടുക്കപ്പെട്ട സർക്കാരിന്റെയും ഭരണകൂടത്തിന്റെയും താൽപര്യങ്ങൾ രണ്ടായി മാറാം. എക്സിക്യൂട്ട് ചെയ്യുന്നത് ഭരണകൂടമാണ്. ഇന്നും ബ്രിട്ടീഷ് പ്രേതം ബാധിച്ച ഉദ്യോഗസ്ഥ സംവിധാനമാണ് ഇന്ത്യയിലുള്ളതെന്ന് ഓർക്കണം. ബ്രിട്ടീഷുകാരെ സേവിച്ചവരുടെ പിൻമുറക്കാർ തന്നെയാണ് പിൽക്കാലത്തും വ്യാപകമായി സ്വതന്ത്ര സർക്കാരിന്റെയും ഭാഗമായത്. അവരെ സംബന്ധിച്ചിടത്തോളം ഒരു യജമാനൻ മാറി മറ്റൊരു യജമാനൻ വന്നു എന്നേയുള്ളു. ഭരണസംവിധാനം എല്ലാം ഈ ബ്രിട്ടീഷ് ദാസന്മാരുടെ കൈയിലായിരുന്നു. അത് ജുഡീഷ്യറി മുതൽ ഗുമസ്തൻ വരെ സ്ഥിതി അതായിരുന്നു. ഈക്കാര്യത്തിൽ കുറേയൊക്കെ മാറ്റമുണ്ടായിട്ടുണ്ട്. സാധാരണക്കാരുടെ മക്കളും ഈ ഭരണകൂടത്തിന്റെ ഉയർന്ന തലങ്ങളിലേക്കെത്തിച്ചേർന്നിട്ടുണ്ട്. പക്ഷേ അങ്ങനെ എത്തുന്നവരെയും വിഴുങ്ങുകയും അവരെ ബ്രിട്ടീഷ് കാലം മുതൽ തുടരുന്ന ആ അടിമ ഉടമ മനോഭാവത്തിലെത്തിക്കുന്നതിലും സംവിധാനം വിജയിക്കുന്നു എന്നതാണ് വലിയ ദുരവസ്ഥ.

എങ്ങനെ ജനങ്ങൾക്ക് ഗുണകരമായ രീതിയിൽ ഭരണസംവിധാനം ഉപയോഗിക്കാമെന്നതിലല്ല, മറിച്ച് എങ്ങനെ ജനങ്ങളെ അടിച്ചമർത്താം, എങ്ങനെ സ്വന്തം സുഖസൗകര്യങ്ങൾ കൂട്ടാം എന്നതിലാണ് ഉദ്യോഗസ്ഥ വൃന്ദത്തിന്റെ ശ്രദ്ധ മുഴുവൻ. അതിനെതിരായി നിൽക്കുന്ന ആരെയും അടിച്ചമർത്താമെന്ന ചിന്തയാണ് അവരെ ഭരിക്കുന്നത്. അതുകൊണ്ടാണ് കാലാകാലങ്ങളിൽ ടാഡ, യുഎപിഎ പോലെയുള്ള നിയമങ്ങൾ ഇന്ത്യയിൽ രൂപീകരിക്കപ്പെട്ടത്. ഭീകരപ്രവർത്തകരെ നേരിടാനെന്ന പേരിൽ കൊണ്ടുവന്ന ഈ നിയമങ്ങളൊക്കെ ഒടുവിൽ സാധാരണ ജനങ്ങളുടെ മേലാണ് പ്രയോഗിച്ചതെന്നു കാണാതെ പോകരുത്. ഇടതുപക്ഷം എന്നഭിമാനിക്കുന്ന സർക്കാരുകളും ഇക്കാര്യത്തിൽ ഉദ്യോഗസ്ഥരുടെ താളത്തിനു തുള്ളുകയായിരുന്നുവെന്ന് പറയാതെ വയ്യ. മാവോ സാഹിത്യം വായിച്ചു എന്ന പേരിൽ അലൻ, താഹ എന്നീ രണ്ടു യുവാക്കൾക്കെതിരെ യുഎപിഎ ചുമത്തിയത് കേരളത്തിലായിരുന്നു എന്നതും മറക്കാൻ കഴിയില്ലല്ലോ. രാജ്യദ്രോഹം കൂടി ചുമത്താനുള്ള ആലോചനയിലായിരുന്നെങ്കിലും കോടതി ഇടപെട്ടതിനാൽ ആ യുവാക്കൾക്ക് പുറത്തിറങ്ങാൻ സാധിച്ചു എന്നു പറഞ്ഞാൽ മതി. എല്ലാ നിയമങ്ങളും വ്യാപകമായി ദുരുപയോഗം ചെയ്യുകയാണ്. ഭരണത്തിലുള്ളവരെ വിമർശിച്ചാൽ പോലും കേസ് എടുക്കുന്ന കാലമാണ്. ഒരു ഉപമ പറഞ്ഞാൽ പോലും കേസ്. എവിടേക്കാണ് രാജ്യത്തിന്റെ പോക്ക് എന്ന് ആശങ്കപ്പെട്ടിരിക്കുന്ന കാലത്താണ് രജത രേഖപോലെ സുപ്രിം കോടതിയുടെ വിധി വന്നിരിക്കുന്നത്. അതിനായി മുന്നിട്ടിറങ്ങിയ മാധ്യമപ്രവർത്തകരെയും മഹുവ മൊയിത്ര എംപിയേയും സല്യൂട്ട് ചെയ്യട്ടെ.

**ഹൈദരാബാദ് ഏറ്റുമുട്ടൽ കേസ്**

ശ്രദ്ധേയമായ മറ്റൊരു നീക്കം സുപ്രിം കോടതി നടത്തിയത് ഹൈദരാബാദിൽ നടന്ന ഒരു ഏറ്റുമുട്ടൽ കൊലയുമായി ബന്ധപ്പെട്ടാണ്. 2019 നവംബറിൽ ഹൈദരാബാദിൽ വെറ്ററിനറി ഡോക്ടർ ആയ യുവതിയെ ഒരു സംഘം ആളുകൾ കൂട്ട ബലാൽസംഗം നടത്തി കൊന്നുകളഞ്ഞു. ഈ കേസിൽ നാലു പ്രതികളെ അറസ്റ്റ് ചെയ്തു. 2019 ഡിസംബറിൽ ഒരു രാത്രി ഇവരെ സംഭവസ്ഥലത്തെത്തിച്ച് പൊലീസ് വെടിവച്ചുകൊന്നു. തെളിവ് ശേഖരിക്കാൻ ഇവരെ കൊണ്ടുപോകുമ്പോൾ പൊലീസുകാരുടെ തോക്ക് തട്ടിയെടുത്തു രക്ഷപ്പെടാൻ ശ്രമിച്ചെന്നും അപ്പോൾ വെടിവച്ചുകൊന്നുവെന്നുമായിരുന്നു പൊലീസ് ഭാഷ്യം. അന്ന് പൊലീസുകാരെ വാഴ്ത്തിപ്പാടാൻ മത്സരിച്ചവരേറെയാണ്. ഇതാണ് ശരിയായ രീതി എന്ന് ഉറക്കെപ്പറഞ്ഞ നേതാക്കൾ വരെയുണ്ട്, എന്നാൽ സുപ്രീം കോടതി അങ്ങനെയല്ല കാര്യങ്ങൾ കണ്ടത്. ജസ്റ്റിസ് വി.എസ് സിർപുർക്കാർ അധ്യക്ഷനായ കമ്മിഷനെ കോടതി നിയോഗിച്ചു. കമ്മിഷന്റെ അന്വേഷണത്തിൽ പൊലീസ് ഭാഷ്യം കളവാണെന്നും നാലുപേരെയും പ്രത്യേകിച്ച് ഒരു കാരണവുമില്ലാതെ വെടിവച്ചുകൊല്ലുകയായിരുന്നുവെന്നും കണ്ടെത്തി. കുറ്റക്കാരായ 10 പൊലീസുകാർക്കെതിരെ നടപടി വേണമെന്നും ആവശ്യപ്പെട്ടിട്ടുണ്ട്. കേസ് തെലങ്കാന ഹൈക്കോടതിക്ക് കൈമാറിയിട്ടുണ്ട്.

ഈ കേസ് ചില ചോദ്യങ്ങൾ നമുക്കുനേരെ ഉയർത്തുന്നു. ആദ്യത്തേത് ഈ രാജ്യത്തെ നിയമസംവിധാനത്തെ നോക്കുകുത്തിയാക്കാൻ പൊലീസ് തന്നെ തുനിഞ്ഞാലോ? ഏതു കൊടുംകുറ്റവാളിയെയും അറസ്റ്റ് ചെയ്യാനും ശിക്ഷ വിധിക്കാനും കൃത്യമായ ഒരു നിയമസംവിധാനം ഇന്ത്യയിലുണ്ട്. നീതി ചിലപ്പോൾ വൈകിയേക്കാം. എന്നാൽ കുറ്റമറ്റ വിചാരണ സംവിധാനത്തിലൂടെ കടന്നുപോകേണ്ടതുണ്ട്. അപ്പോൾ മാത്രമേ ഒരാൾ നിരപരാധിയാണോ കുറ്റവാളിയാണോ എന്നു മനസ്സിലാക്കാനാവൂ. ചിലപ്പോൾ മതിയായ തെളിവുകളുടെ അഭാവത്തിൽ കുറ്റവാളി

രക്ഷപ്പെട്ടേക്കാം. അതു നിർഭാഗ്യകരമെന്നേ പറയാനാവൂ. പക്ഷേ തെളിവുകളില്ലാതെ ഒരാളെ ശിക്ഷിക്കാൻ നിയമവ്യവസ്ഥയ്ക്കാവുകയില്ല. എന്നാൽ പലപ്പോഴും ജനം ഒരാളെ കുറ്റവാളിയായി കണ്ടുകഴിഞ്ഞാൽ പിന്നെ അയാളെ എന്തുകൊണ്ട് ശിക്ഷിക്കുന്നില്ല എന്നതായിരിക്കും ചിന്ത. അങ്ങനെ ഒരാൾ ശിക്ഷിക്കപ്പെട്ടില്ലെങ്കിലുടൻ നിയമവ്യവസ്ഥയെ മുഴുവൻ പഴിപറയുന്ന മന:സ്ഥിതിയിലേക്കെത്തും. ഉദാഹരണത്തിന് ഗോവിന്ദച്ചാമി. കേരളം കണ്ട നിഷ്ഠൂരമായ കൊലപാതകങ്ങളിലൊന്നായിരുന്നു സൗമ്യ വധക്കേസ്. പ്രതി ഗോവിന്ദച്ചാമിക്ക് തൂക്കുകയർ വേണമെന്നായിരുന്നു മലയാളികളിൽ ബഹുഭൂരിപക്ഷത്തിന്റെയും താൽപര്യം. എന്നാൽ കോടതി തൂക്കുകയർ വിധിച്ചില്ല. ഗോവിന്ദച്ചാമി ജയിലിൽ തടവുകാരനായി കഴിയുന്നു. മെലിഞ്ഞുണങ്ങിയിരുന്ന ഗോവിന്ദച്ചാമിയുടെ പുതിയ രൂപം വളരെ ആരോഗ്യവാനായ ഒരാളുടേതാണ്. ഇതു കാണുമ്പോഴൊക്കെ ഇയാളെ ജയിലിലിട്ട് തീറ്റിപ്പോറ്റുന്നതെന്തിന്, അന്നേ കൊന്നുകളയണമായിരുന്നു എന്നു പറയുന്ന പലരെയും കണ്ടിട്ടുണ്ട്. അത് ഒരു മനുഷ്യന്റെ ക്ഷോഭപ്രകടനമാണ്. പക്ഷേ നിയമവ്യവസ്ഥ ക്ഷോഭപ്രകടനമല്ല. അതു മനസ്സിലാക്കാത്തവരാണ് ഹൈദരാബാദിൽ കുറ്റവാളികളെന്നു സംശയിക്കുന്നവരെ വെടിവച്ചുകൊലപ്പടുത്തിയ പൊലീസ് നടപടിയെ ന്യായീകരിക്കുന്നത്.

വെടിവച്ചുകൊന്നപ്പോഴും ഇപ്പോൾ പൊലീസുകാർക്കെതിരെ നടപടി ശുപാർശ ചെയ്തപ്പോഴും പൊലീസ് നടപടിക്കനുകൂലമായി സമൂഹ മാധ്യമങ്ങളിൽ ധാരാളം പോസ്റ്റുകളും കമന്റുകളും കാണാനിടയായി. അതി വിദ്യാസമ്പന്നരായ ആളുകൾ പോലും പൊലീസിനെ ന്യായീകരിച്ചു രംഗത്തെത്തുമ്പോഴാണ് സമൂഹം എത്രമാത്രം അപകടകരമായ നിലയിലേക്കാണ് പോകുന്നതെന്ന ബോധ്യം ഉണ്ടാകുന്നത്. വിവേകത്തിനു പകരം വൈകാരികതയാണോ നമ്മളെ നയിക്കേണ്ടത്. ഒരു കേസിൽ കുറ്റവാളികളെ വിചാരണ ചെയ്ത് ശിക്ഷിക്കുന്നതിനു പകരം നേരിട്ടു ശിക്ഷിക്കാൻ പൊലീസിന് അധികാരം കൊടുക്കുന്നത് അരാജകത്വം സൃഷ്ടിക്കുമെന്നു മനസ്സിലാക്കാൻ പോലുമുള്ള വിവേകമില്ലാത്തവരായോ നമ്മുടെ വിദ്യാസമ്പന്ന സമൂഹം?. കോവിഡ് കാലത്ത് ജനങ്ങളെ ഏത്തമിടീച്ച ഉന്നത പൊലീസ് ഉദ്യോഗസ്ഥനെ ന്യായീകരിച്ച ചിലരെയൊക്കെ കണ്ടിരുന്നു. അതിൽ വലിയ ഇടതുപക്ഷക്കാരുമുണ്ടായിരുന്നു, വലതുപക്ഷക്കാരുമുണ്ടായിരുന്നു. അങ്ങനെ ചെയ്യാൻ പൊലീസിന് അധികാരമുണ്ടെങ്കിൽ പിന്നെ കോടതികളെന്തിന്? പൊലീസ് സ്റ്റേഷനിൽ വച്ചുതന്നെ എല്ലാ കേസും തീർപ്പാക്കാമല്ലോ. വധശിക്ഷ വേണ്ടവർക്ക് വധശിക്ഷ, പിഴ ശിക്ഷ വേണ്ടവർക്ക് പിഴശിക്ഷ. നിയമസംവിധാനം മൊത്തം പിരിച്ചുവിടാം. അതു ചെയ്യാത്തത് ഏതൊരു പൗരനും നിയമപരമായി വിചാരണ നേരിടാനും കാര്യങ്ങൾ ബോധിപ്പിക്കാനും അവസരമുണ്ടായിരിക്കണമെന്ന ചിന്തയിൽ നിന്നാണ്. സമൂഹം തന്നെ അതു വേണ്ടെന്നു പറഞ്ഞാലുള്ള സ്ഥിതിയെന്താവും. അവനവന്റെ കുടുംബാംഗങ്ങൾക്കു നേരെ ഇത്തരം ശിക്ഷ നടപ്പാക്കൽ വരുമ്പോഴേ അതിന്റെ ഭീകരത മനസ്സിലാവൂ. അറിയാത്ത പിള്ള ചൊറിയുമ്പോളറിയും എന്ന പഴഞ്ചൊല്ല് ഇവിടെ പ്രസക്തമാണ്.

**പേരറിവാളൻ**

ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന രാജീവ് ഗാന്ധി 1991 മേയ് 21ന് തമിഴ്നാട്ടിലെ ശ്രീപെരുമ്പതൂരിൽ വധിക്കപ്പെട്ടു. എൽടിടിഇ പോരാളികളായിരുന്നു അതിനു പിന്നിൽ. ദൗത്യം നടപ്പാക്കിയ തനു സംഭവസ്ഥലത്തുതന്നെ കൊല്ലപ്പെട്ടു. പ്രധാന പ്രതികളായ ശിവരസനും ശുഭയും കമാൻഡോകളെത്തും മുമ്പ് ബെംഗളുരുവിലെ പാർപ്പിടത്തിൽ ജീവനൊടുക്കി. എന്നാൽ ഈ കേസുമായി ബന്ധപ്പെട്ട് സഹായം ചെയ്ത ചിലർ അറസ്റ്റിലായി. അവരിലൊരാളാണ് പേരറിവാളൻ. അന്ന് 19 വയസുള്ള ബാലൻ. സ്ഫോടനം നടത്താനുള്ള ബാറ്ററി വാങ്ങിക്കൊടുത്തു എന്നതായിരുന്നു കുറ്റം. ബാറ്ററി വാങ്ങിക്കൊടുത്തു എന്നു പറഞ്ഞ് നിസാരവൽക്കരിക്കാൻ കഴിയുമായിരുന്നില്ല. ഒരു രാഷ്ട്ര നേതാവിനെ വധിക്കാനുള്ള ഗൂഢാലോചനയിൽ ഭാഗഭാക്കാകുകയായിരുന്നു അയാൾ എന്നേ അന്വേഷക സംഘത്തിന് വിലയിരുത്താനാവുമായിരുന്നുള്ളു. അതു കൊണ്ടു തന്നെ അയാൾ ശിക്ഷിക്കപ്പെട്ടു. 31 വർഷത്തോളം ജയിലിൽ. ഇതിനിടയിൽ അയാൾ ഉന്നത വിദ്യാഭ്യാസം നേടുകയും ചെയ്തു. പേരറിവാളൻ ജയിലിലായ അന്നു മുതൽ മോചനത്തിന് പോരാടിയത് അമ്മ അർപുതം അമ്മാൾ ആയിരുന്നു. ഒടുവിൽ പേരറിവാളൻ മോചിതനാകുന്നു. ഈ മോചനം ഒട്ടേറെ ചർച്ചകൾക്കും വഴിതുറന്നിട്ടുണ്ട്. ജയിലിൽ കഴിയുന്ന ബാക്കിയുള്ളവരെയും വിട്ടയയ്ക്കണമെന്ന ആവശ്യം ഉയരുന്നുണ്ട്.

ശ്രീലങ്കയിലെ തമിഴ് വംശജരോട് അനുഭാവം പുലർത്തുന്ന ദ്രാവിഡ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്കും ഇതിനോട് അനുകൂല മനോഭാവമാണ്. രാജീവ് ഗാന്ധിയുടെ പത്നി സോണിയ ഗാന്ധിയും മക്കളായ രാഹുലും പ്രിയങ്കയും ഇക്കാര്യത്തിൽ പ്രതികരണത്തിനു മുതിർന്നിട്ടില്ല. എന്നാൽ കേസിലെ പ്രതിയായ നളിനിയെ പ്രിയങ്ക നേരത്തേ ജയിലിൽ സന്ദർശിച്ചിട്ടുണ്ട്. പ്രതികളോട് ഉള്ളിൽ കാലുഷ്യം ഒന്നും വച്ചുപുലർത്തുന്നില്ലെന്ന് പ്രിയങ്കയും രാഹുലും നേരത്തേ വ്യക്തമാക്കിയിട്ടുമുണ്ട്. എങ്കിലും പേരറിവാളനെ ഉൾപ്പെടെയുള്ള പ്രതികളെ വിട്ടയയ്ക്കുന്നതിൽ കോൺഗ്രസ് ശക്തമായ പ്രതിഷേധം രേഖപ്പെടുത്തിയിട്ടുണ്ട്. കോൺഗ്രസ് എന്ന രാഷ്ട്രീയ കക്ഷിയെ സംബന്ധിച്ചിടത്തോളം ഒരു നിലപാട് ആവശ്യമുണ്ട്. അതുകൊണ്ടുതന്നെ അത് രാജീവ് ഗാന്ധിയുടെ കുടുംബാംഗങ്ങളുടെ വൈകാരിക നിലപാടിൽ നിന്നു വ്യത്യസ്തമാവുകയും ചെയ്യും. ഒരു മുൻ പ്രധാനമന്ത്രിയെ വധിച്ച കേസിലെ പ്രതികളെ വിട്ടയയ്ക്കുന്നത് നല്ല സന്ദേശമല്ല നൽകുന്നതെന്ന ചിന്ത പങ്കിടുന്നവരുണ്ട്. ജയിൽ നവീകരണത്തിനുള്ള ഇടമാണ്. പക്ഷേ മുൻ പ്രധാനമന്ത്രിയായിരുന്ന നേതാവിനെ വധിച്ച് രാജ്യത്തെതന്നെ അസ്ഥിരപ്പെടുത്താൻ ശ്രമിച്ച സംഭവത്തെ വെറും ഒരു കൊലപാതകമായി കണ്ടാൽ മതിയോ എന്ന ചോദ്യം ഗൗരവമുള്ളതാണ്. വ്യക്തി വൈരാഗ്യത്തിന്റെ പേരിലല്ല രാജീവ് വധിക്കപ്പെട്ടത്. ഭരണാധികാരിയെന്ന നിലയിൽ എടുത്ത തീരുമാനത്തിന്റെ പേരിലാണ്. അപ്പോൾ സംഭവത്തെ വ്യക്തിതലത്തിലേക്ക് ഒതുക്കുന്നത് ശരിയല്ലെന്ന പക്ഷത്താണ് ഞാനും. മാനുഷിക പക്ഷത്തുനിന്നാണെങ്കിൽ പേരറിവാളനെ മോചിപ്പിക്കുന്നതിൽ തെറ്റില്ല എന്നു ഞാനും പറഞ്ഞേക്കും. പക്ഷേ... ചില ചോദ്യങ്ങൾക്ക് ഉത്തരമില്ല!

നിരീക്ഷണം

# കൊലവിളി മുദ്രാവാക്യങ്ങളുടെ റിപ്പബ്ലിക്കുകൾ പണിതുയർത്തുന്നവർ



**റവ. ഡോ. മൈക്കിൾ പുളിക്കൽ**
സെക്രട്ടറി
കെസിബിസി ഐക്യ-ജാഗ്രതാ കമ്മീഷൻ

പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യ നടത്തിയ ബഹുജന സമ്മേളനത്തോടനുബന്ധിച്ചു നടന്ന പ്രകടനത്തിൽ ഒരു പത്തുവയസുകാരന്റെ നാവിൽനിന്നു മുദ്രാവാക്യത്തിന്റെ രൂപത്തിൽ പുറത്തുവന്ന വാക്കുകൾ കേരളജനതയെ അക്ഷരാർഥത്തിൽത്തന്നെ ഞെട്ടിച്ചു. കേരളത്തിൽ വർധിച്ചുവരുന്ന മത തീവ്രവാദത്തിന്റെയും അസഹിഷ്ണുതയുടെയും നേർചിത്രമാണ് അവിടെ കണ്ടത്. ഹൈന്ദവരെയും ക്രൈസ്തവരെയും തങ്ങൾ ഇല്ലായ്മ ചെയ്യുമെന്നുള്ള ആശയം ഇരു കൂട്ടരുടെയും മരണാനന്തര ചടങ്ങുകളെ സൂചിപ്പിക്കുന്ന പദപ്രയോഗങ്ങളിലൂടെയാണു മുദ്രാവാക്യത്തിൽ വ്യക്തമാക്കിയത്. തങ്ങൾ മറ്റുമതസ്ഥർക്ക് അന്തകരാകുമെന്നു പ്രത്യക്ഷത്തിൽ വിളിച്ചുപറയുകയും നൂറുകണക്കിനു പേർ ഏറ്റുവിളിക്കുകയും ചെയ്ത പ്രസ്തുത ദൃശ്യങ്ങൾ ആരുടെയോ മൊബൈൽ കാമറ വഴിയായി പുറംലോകത്തെത്തിയതുകൊണ്ടു മാത്രം നമുക്കിടയിലെ ചില സംഘടനകളുടെ യഥാർഥ മുഖം കുറെപ്പേർകൂടി തിരിച്ചറിഞ്ഞു.

റിപ്പബ്ലിക്കിനെയും ഭരണഘടനയെയും രക്ഷിക്കുക എന്ന ആശയപ്രചാരണം പ്രഖ്യാപിത ലക്ഷ്യമാക്കിയാണ് പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യ ഈ ബഹുജനസമ്മേളനം നടത്തിയതെങ്കിലും, മുദ്രാവാക്യങ്ങൾ സൂചിപ്പിക്കുന്നത് ഒരു വിഭാഗം ആളുകളെ ഇല്ലായ്മ ചെയ്യാൻ ചിലർ അരയും തലയും മുറുക്കി തയാറായി നിൽക്കുന്നു എന്നതാണ്. മറ്റു മതങ്ങളെയും അവരുടെ വിശ്വാസങ്ങളെയും അംഗീകരിക്കാതെ ഇത്തരക്കാർ വിഭാവനം ചെയ്യുന്ന റിപ്പബ്ലിക്കും ഭരണഘടനയും എന്താണ് എന്ന ചോദ്യം ഇവിടെ പ്രസക്തമാണ്. ഇതേ സംഘടന സ്വാതന്ത്ര്യദിനത്തോടനുബന്ധിച്ചു നടത്തിയിരുന്ന ഫ്രീഡം മാർച്ചിനെ കേരള സർക്കാർ 2012ൽ നിരോധിത സംഘടന ആയ സിമിയുടെ പുതിയ രൂപമാണെന്ന വാദമുയർത്തി തടയുകയുമുണ്ടായിരുന്നു. വർഷങ്ങൾക്കുശേഷം ഫ്രീഡത്തിൽനിന്നും റിപ്പബ്ലിക്കിലേക്കുള്ള മാറ്റവുമായി ശക്തി പ്രകടിപ്പിക്കുകയാണ് പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യ.



**തീവ്രസ്വഭാവമുള്ള സംഘടനകൾ എന്നു കോടതിയും**

ആർഎസ്എസ് പ്രവർത്തകനായിരുന്ന സഞ്ജിത്തിന്റെ കൊലപാതകം സിബിഐ അന്വേഷിക്കണം എന്ന പരാതിയെ തുടർന്ന് നടന്ന വാദത്തിലാണ്, ഈ മാസം 13ന് കേരള ഹൈക്കോടതി എസ്ഡിപിഐ, പോപ്പുലർ ഫ്രണ്ട് പോലുള്ള സംഘടനകൾ ആക്രമണത്തെ പ്രോത്സാഹിപ്പിക്കാൻ തക്ക തീവ്രവാദസ്വഭാവമുള്ള സംഘടനകളാണ് എന്ന് അഭിപ്രായപ്പെട്ടത്. തീവ്രസ്വഭാവമുള്ള പ്രസ്ഥാനങ്ങൾ ആയിട്ടും അവയൊന്നും നിരോധിക്കപ്പെട്ടിട്ടില്ല എന്നായിരുന്നു ജഡ്ജി കെ. ഹരിപാലിന്റെ നിരീക്ഷണം.

**അച്യുതാനന്ദനും പിണറായിയും പറഞ്ഞത്**

2010 ജൂലൈയിലാണ് അന്നത്തെ മുഖ്യമന്ത്രി വി.എസ്. അച്യുതാനന്ദൻ പോപ്പുലർ ഫ്രണ്ടിനെതിരേ ഗുരുതരമായ ആരോപണങ്ങൾ ഉന്നയിച്ച് വിമർശിച്ചത്. ഇരുപതു വർഷം കൊണ്ടു കേരളത്തെ ഒരു മുസ്ലീം ഭൂരിപക്ഷ സംസ്ഥാനം ആക്കാനാണ് പോപ്പുലർ ഫ്രണ്ട് ശ്രമിക്കുന്നതെന്നായിരുന്നു അദ്ദേഹത്തിന്റെ ആരോപണം. ചോദ്യപേപ്പർ വിവാദത്തെ തുടർന്ന് കോളജ് അധ്യാപകനായ ടി. ജെ. ജോസഫിന്റെ കൈവെട്ടിയ സംഭവത്തോടനുബന്ധിച്ചായിരുന്നു മുഖ്യമന്ത്രി ഈ പ്രസ്താവന നടത്തിയത്. സമാനമായ നിരീക്ഷണം മുഖ്യമന്ത്രിക്ക് മുമ്പ് ജൂലൈ 23 ന് സിപിഎം ജനറൽ സെക്രട്ടറി പ്രകാശ് കാരാട്ടും നടത്തിയിരുന്നു.

2021 സെപ്റ്റംബർ 22ന് മുഖ്യമന്ത്രി പിണറായി വിജയൻ നടത്തിയ വാർത്താ സമ്മേളനത്തിൽ ചെറുപ്പക്കാർ മതതീവ്ര നിലപാടുകളിൽ ആകൃഷ്ടരായി തീവ്രവാദ സംഘടനകളിൽ എത്താതിരിക്കാനും തെറ്റായ നിലപാടുകളിൽനിന്നു പിന്തിരിപ്പിക്കാനും സ്പെഷൽ ബ്രാഞ്ച് ഡീ-റാഡിക്കലൈസേഷൻ പരിപാടികൾ മഹല്ല് കമ്മറ്റികളും മദ്രസകളും കേന്ദ്രമാക്കി നടത്തുന്നു എന്നു വെളിപ്പെടുത്തിയിരുന്നു. പലപ്പോഴും കേരളത്തിൽ മതതീവ്രവാദമൊന്നും ഇല്ല എന്നു പറഞ്ഞിരുന്ന മുഖ്യമന്ത്രി നടത്തിയ ഈ വെളിപ്പെടുത്തൽ മാത്രം മതി ഇവിടെ മതത്തിൻറെ പേരിൽ തീവ്രസംഘടനകൾ പ്രവർത്തിക്കുന്നുണ്ട് എന്നതിന്റെ തെളിവ്. ഏതു സംഘടനകളാണ് റാഡിക്കലൈസേഷൻ പ്രക്രിയകളിൽ പങ്കാളികളാകുന്നതെന്ന് മുഖ്യമന്ത്രിയോ പൊലീസോ ഇതുവരെയും വെളിപ്പെടുത്തിയിട്ടില്ലെങ്കിലും, പൊതുജനത്തിന് ഇത്തരം സംഘടനകളെ മനസിലാക്കാൻ ആലപ്പുഴ സമ്മേളനം ഉപകരിച്ചു എന്നതു തീർച്ചയാണ്.

**മുന്നറിയിപ്പ് നല്കുവാൻ ഐക്യരാഷ്ട്ര സംഘടനയും**

ഐക്യരാഷ്ട്ര സംഘടനയുടെ സെക്യൂരിറ്റി കൗൺസിലിന്റെ മോണിറ്ററി ടീം 2020 ജൂലൈ 23നു പ്രസിദ്ധീകരിച്ച 26-ാമതു റിപ്പോർട്ടിൽ ഇന്ത്യയിൽ ഐഎസ് തീവ്രവാദ പ്രവർത്തനങ്ങൾക്കു നിരവധി അംഗങ്ങൾ ഉണ്ടെന്നുള്ള വെളിപ്പെടുത്തലുകൾ ഉണ്ട്. റിപ്പോർട്ടിന്റെ 68-ാം നമ്പറിൽ പറയുന്നത് പ്രകാരം ഐഎസ് ഇന്ത്യ ഘടകത്തിൽ ഉള്ള ഇരുനൂറോളം പേരിൽ ഭൂരിഭാഗവും കേരളത്തിലും കർണാടകയിലും ആണെന്നാണ്.

**വെളിപ്പെടുത്തലുകളുമായി ഡിജിപിയും**

വിരമിക്കുന്നതിന് രണ്ടു ദിവസം മുൻപ്, 2021 ജൂൺ 27നാണ് കേരളം ഐഎസ് റിക്രൂട്ടിംഗ് താവളമാണെന്ന് ഡിജിപി ലോക്നാഥ് ബഹ്റ തുറന്നു പറഞ്ഞത്. സംസ്ഥാനത്ത് തീവ്രവാദ ഗ്രൂപ്പുകളുടെ സ്ലീപ്പിംഗ് സെല്ലുകൾ ഉണ്ടോ എന്ന സംശയവും അദ്ദേഹം പ്രകടിപ്പിക്കുകയുണ്ടായി.

**പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യക്ക് തീവ്രസ്വഭാവമോ?**

1993 ലെ ബാബറി മസ്ജിദിൻറെ തകർച്ചയോടനുബന്ധിച്ച് രൂപം കൊണ്ട നാഷണൽ ഡെവലപ്മെന്റ് ഫ്രണ്ട് (എൻഡിഎഫ്) എന്ന സംഘടനയുടെ തുടർച്ചയായിട്ടാണ് 2006 ൽ ഇന്നത്തെ പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യ എന്ന പ്രസ്ഥാനം രൂപമെടുക്കുന്നത്. വിവിധ സംസ്ഥാനങ്ങളിലെ മുസ് ലീം സംഘടനകളുമായി ബന്ധപ്പെട്ടുള്ളതാണ് ഇവയുടെ ദേശീയ സ്വഭാവം. ന്യൂനപക്ഷ അവകാശങ്ങൾക്കു വേണ്ടിയുള്ള പ്രവർത്തനങ്ങളാണ് മുഖ്യ ലക്ഷ്യമായി ഇവർ അവകാശപ്പെടുന്നത്. രാഷ്ട്രീയ സ്വയം സേവക സംഘത്തിന്റെ അതേ മാതൃകയിലാണ് പോപ്പുലർ ഫ്രണ്ട് തങ്ങളുടെ പ്രവർത്തനങ്ങൾ ക്രമീകരിച്ചിരിക്കുന്നത്. പോപ്പുലർ ഫ്രണ്ടിന്റെ രാഷ്ട്രീയ മുഖമാണ് സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടി ഓഫ് ഇന്ത്യ (എസ്ഡിപിഐ).

എന്നിരുന്നാലും പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യ നിരോധിത സംഘടനയായ സിമിയുടെ പുനരവതാരം ആയിട്ടാണു വീക്ഷിക്കപ്പെടുന്നത്. കാരണം സിമിയുടെ ആദ്യകാല പ്രവർത്തകരായിരുന്നു ഈ സംഘടനയുടെ പിന്നിലും പ്രവർത്തിച്ചിരുന്നത്. ഇന്ത്യയിൽ നടന്ന നിരവധി ഭീകര ആക്രമണങ്ങളുടെ പിന്നിലും, വിശിഷ്യാ 2002-03 കാലയളവിൽ നടന്ന മുംബൈ സ്ഫോടനങ്ങൾക്കു പിന്നിലും സിമിയുടെ പങ്ക് തെളിയിക്കപ്പെട്ടിട്ടുണ്ട്. മാറാട് കലാപത്തിലെ പ്രതികളിൽ പലരും പോപ്പുലർ ഫ്രണ്ട് പ്രവർത്തകരായിരുന്നു എന്ന് ജസ്റ്റീസ് തോമസ് പി. ജോസഫ് കമ്മീഷൻ റിപ്പോർട്ട് വ്യക്തമാക്കുന്നുണ്ട്.

2014 ഫെബ്രുവരിയിൽ കേരള സർക്കാർ ഹൈക്കോടതിയിൽ സമർപ്പിച്ച സത്യവാങ്മൂലമനുസരിച്ച് പോപ്പുലർ ഫ്രണ്ട് 27 കൊലപാതകങ്ങൾ, 86 കൊലപാതകശ്രമങ്ങൾ,



106 വർഗീയ ലഹളകൾ എന്നിവയിൽ പ്രതി ചേർക്കപ്പെട്ടിട്ടുണ്ട്. മതപരിവർത്തനം, വർഗീയത തുടങ്ങിയവയെ പ്രോത്സാഹിപ്പിക്കുന്ന നയങ്ങളാണ് പോപ്പുലർ ഫ്രണ്ട് പുലർത്തുന്നതെന്നും ഇസ്‌ലാമികവത്കരണമാണ് അവരുടെ ലക്ഷ്യമെന്നും പ്രസ്തുത സത്യവാങ്മൂലം സൂചിപ്പിക്കുന്നുണ്ട്. 2010 ജൂലൈ നാലിന്, ചോദ്യപേപ്പർ വിവാദത്തിൽ പോപ്പുലർ ഫ്രണ്ട് പ്രവർത്തകർ അധ്യാപകന്റെ കരം ഛേദിച്ചതോടെയാണ് ഈ സംഘടനയുടെ ഭീകരമുഖം സമൂഹത്തിനു മുന്നിൽ അനാവൃതമായത്.

**വേഷപ്പകർച്ചയുമായി ജനങ്ങളിലേക്ക്**

എല്ലാ തീവ്രവാദ സ്വഭാവങ്ങളെയും മറച്ചുവച്ച് കൂടുതൽ ജനകീയമാകുന്ന നയതന്ത്രമാണ് പോപ്പുലർ ഫ്രണ്ട് ഈയടുത്ത കാലത്തായി അനുവർത്തിക്കുന്നത്. ജനകീയ പ്രശ്നങ്ങളിലെല്ലാം ഇടപെടുന്നു, നന്മ മരങ്ങളായി പാർട്ടി പ്രവർത്തകരെ അവതരിപ്പിക്കുന്നു, ഒപ്പം തീവ്ര ഹിന്ദുത്വ വാദത്തെ പ്രതിരോധിക്കാൻ തങ്ങളേയുള്ളൂ എന്ന പ്രതീതി സമൂഹത്തിൽ, ന്യൂനപക്ഷങ്ങൾക്കിടയിൽ നിർമ്മിച്ചെടുക്കുന്നു. കർണാടകയിലെ ക്രിസ്തീയ ദേവാലയങ്ങൾക്കെതിരേയുള്ള ആക്രമണങ്ങളിൽ പ്രതിഷേധിച്ച് കോട്ടയത്ത് എസ്ഡിപിഐ 2021 ഡിസംബർ 21ന് നടത്തിയ റാലി ഇതിന് ഒരു ഉദാഹരണമാണ്.

അതേസമയം തന്നെ ഈയടുത്ത കാലത്തായി നടന്നിട്ടുള്ള രാഷ്ട്രീയ കൊലപാതകങ്ങളിൽ പലതിലും പ്രതികൾ എസ്ഡിപിഐ പ്രവർത്തകരാണ്. തിരിച്ചടികളിൽ എസ്ഡിപിഐ പ്രവർത്തകർ കൊല്ലപ്പെടുകയും ചെയ്തിട്ടുണ്ട്. കേരളത്തിന്റെ സമാധാന അന്തരീക്ഷം തകർക്കാൻ തീവ്ര ഹിന്ദു-മുസ്‌ലീം സംഘടനകൾ തമ്മിലുള്ള സംഘർഷങ്ങൾ കാരണമായിട്ടുണ്ട്. ചിലയിടങ്ങളിലെങ്കിലും ക്രിസ്തീയ സ്ഥാപനങ്ങളെ ലക്ഷ്യംവച്ച് വിവാദങ്ങൾ സൃഷ്ടിച്ചെടുക്കാൻ ഇത്തരം സംഘടനകൾ ശ്രമിച്ചിട്ടുണ്ട്.

**വോട്ടിന് വേട്ടക്കാരുടെ സംരക്ഷകരാകുന്നവർ**

ഭൂരിപക്ഷം വരുന്ന മുസ്‌ലീം സമൂഹത്തെ സംഘടനാപരമായും മതപരമായും സ്വാധീനിക്കാൻ ഇത്തരം തീവ്ര സംഘടനകൾക്കു കഴിയുന്നുണ്ട് എന്നതിനു തെളിവുകൾ ആവശ്യമില്ല. അരക്ഷിതാവസ്ഥ നിർമിച്ചെടുത്തു തങ്ങളുടെ ഭ്രാന്തൻ ലക്ഷ്യങ്ങൾ സാധിച്ചെടുക്കാൻ ഇറങ്ങിപ്പുറപ്പെട്ടിരിക്കുന്നവർക്കു സംരക്ഷണം നൽകുന്നത് ഇവിടത്തെ ഭരണകൂടം തന്നെയാണ്. വോട്ടിനുവേണ്ടി സാമൂഹിക തിന്മകളെ നിഷേധിക്കുകയും ചിലപ്പോൾ ന്യായീകരിക്കുകയും ചെയ്യുന്ന പ്രവണത വർധിച്ചുവരുന്നു. വർഗീയതയും തീവ്രവാദവും പ്രസംഗിക്കുന്നവരിൽ ആരും തന്നെ ശിക്ഷിക്കപ്പെടുന്നില്ല. ഇത്തരം വിധ്വംസക പ്രവർത്തനങ്ങളെ തുറന്നു കാണിക്കുന്നവരെ ഒറ്റപ്പെടുത്തി ആക്രമിക്കുന്ന രീതി സർക്കാർപോലും തുടരുമ്പോൾ, ഭാവി കേരളം ഒരു ഭീതിയാവുകയാണ്. ഇവിടത്തെ ബഹുഭൂരിപക്ഷം ജനങ്ങളും സൗഹാർദവും സമാധാനവും ആഗ്രഹിക്കുന്നവരാണ്. വിഭാഗീയതയും വർഗീയതയും കൊച്ചുകുട്ടികളിൽപോലും കൊലവിളിയുടെ അട്ടഹാസമാകുമ്പോൾ സർക്കാർ ഇങ്ങനെ നിഷ്ക്രിയമായി പെരുമാറാൻ പാടില്ല.

(കടപ്പാട്: ദീപിക, 24-05-2022. കെസിബിസി ഐക്യ-ജാഗ്രതാ കമ്മീഷൻ സെക്രട്ടറിയാണ് ലേഖകൻ.)







# ദീർഘദർശനം ചെയ്യും ദൈവജ്ഞരല്ലോ നിങ്ങൾ!

**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**

'വാക്കുകൾ കൂട്ടിച്ചൊല്ലാൻ വയ്യാത്ത കിടാങ്ങളേ,

ദീർഘദർശനം ചെയ്യും ദൈവജ്ഞരല്ലോ നിങ്ങൾ' എന്നു പാടിയത് കവി വൈലോപ്പിള്ളിയാണ്. വാക്കുകൾ കൂട്ടിച്ചൊല്ലാൻ പ്രായമാകുന്നതിൻ മുൻപ്, ദീർഘ ദർശനം ചെയ്തു ഭാവിയെന്തെന്നു വ്യക്തമാക്കുന്ന ചില സമകാലിക കാഴ്ചകൾ സാമൂഹ്യ മാധ്യമങ്ങളിലൂടെ കാണാൻ ഇടയായി. 2022 മെയ് 21 ന് ആലപ്പുഴയിൽ നടന്ന പോപ്പുലർ ഫ്രണ്ട് റാലിയിൽ രക്ഷിതാവിന്റെ തോളിലിരുന്ന് ഒരു ബാലൻ നീട്ടി വിളിക്കുന്ന മുദ്രാവാക്യങ്ങൾ ഈ കാലഘട്ടത്തിന്റെ ഒരു നേർചിത്രം വരച്ചു കാട്ടുന്നതാണ്. അരിയും മലരും കുന്തുരുക്കവും വാങ്ങി വീട്ടിൽ സൂക്ഷിച്ചോളൂ... നിന്റെയൊക്കെ കാലന്മാർ ഇതാ വരുന്നു എന്നാണ് ആവേശത്തോടെ ആ നിഷ്കളങ്ക ബാല്യം വിളിച്ചു പറയുന്നത്! 'റിപ്പബ്ലിക്കിനെ' രക്ഷിക്കാൻ തീരുമാനിച്ചിറങ്ങിയ ഇസ്ലാമിസ്റ്റ് യുവത അത് ഏറ്റു ചൊല്ലുന്നു! എന്താണ് സംഭവം എന്ന് അത്ഭുതം കൂറേണ്ടതില്ല. ശവമടക്കിനു തയ്യാറായി ഇരുന്നോളൂ എന്നാണ്! ഹിന്ദുക്കളുടെയും ക്രിസ്ത്യാനികളുടെയും കാലന്മാർ ഇതാ വരുന്നു എന്ന്!

ആർക്കും ഇതിൽ യാതൊരു പരിഭവവും തോന്നേണ്ട കാര്യമില്ല. പിണറായിയുടെ പൊലീസിന് ഇതൊരു കുട്ടിക്കളിയായി മാത്രമേ തോന്നിയിട്ടുള്ളൂ. യാതൊരു നടപടിയും ഇതുവരെ ഉണ്ടായതായി അറിവില്ല. ഇത്തരം ബാല്യങ്ങളെ വളർത്തിയെടുക്കുന്നതിനുള്ള ഒരു ബദൽ വിദ്യാഭ്യാസ സമ്പ്രദായം സർക്കാരിന്റെകൂടി പ്രോത്സാഹനത്തിൽ സംസ്ഥാനത്തു നടക്കുന്നുണ്ട് എന്നു ചിലർ കുറ്റപ്പെടുത്തുന്നത് കണ്ടു. അതിൽ കഴമ്പുണ്ടോ എന്ന് ഉത്തരവാദപ്പെട്ടവർ



പരിശോധിക്കട്ടെ. രാജ്യത്ത് അപകടകരമായ ചില പ്രവണതകൾ വളർന്നു വരുന്നു എന്ന് പറഞ്ഞതിന് ഒരു മുൻ എം. എൽ. എയെ പിടിച്ചു ലോക്കപ്പിലിടാൻ സംസ്ഥാനത്തെ പോലീസ് സേന പല ദിവസങ്ങളായി നെട്ടോട്ടം ഓടുന്ന കാഴ്ച, ഇതിനിടയിൽ വേറിട്ടൊരു കാഴ്ച തന്നെയാണ്!

അതായത്, 'അരിയും മലരും കുന്തുരുക്കവും വാങ്ങി സൂക്ഷിച്ചോളൂ, നിന്റെയൊക്കെ കാലന്മാർ ഇതാ വരുന്നു' എന്നു തെരുവീഥിയിൽ കൊലവിളി നടത്തുന്നത് നമ്മുടെ സംസ്ഥാനത്ത് തികച്ചും അനുവദനീയമാണ്! അതാരെങ്കിലും ചൂണ്ടിക്കാണിച്ചാൽ അവർ 'വെറുപ്പ്' പ്രചരിപ്പിക്കുന്നവരാണ്! അവരെ തുറുങ്കിലടക്കണം എന്നാണ് ഇടതു വലതു ഭേദമെന്യേ ഇരു പക്ഷത്തുമുള്ള രാഷ്ട്രീയ നേതാക്കളുടെ നിലപാട്! ഇതെന്തു ബനാന റിപ്പബ്ലിക്കാണ് എന്ന് ചോദിയ്ക്കാൻ ഒരു ഗബ്രിയേൽ ഗാർസിയ മാർക്വെസ് ഇന്നു ജീവിച്ചിരിപ്പില്ലല്ലോ!

ആലപ്പുഴയിൽ റാലി നടത്തിയ ഇസ്ലാമിസ്റ്റ് സംഘടന അവകാശപ്പെടുന്നത്, അവർ 'റിപ്പബ്ലിക്കിനെ' രക്ഷിക്കാനും വീണ്ടെടുക്കാനും മറ്റും തയ്യാറെടുക്കുന്നു എന്നാണ്. 'റിപ്പബ്ലിക്' എന്ന വാക്ക് ജനങ്ങളുടെ പരമാധികാരത്തെ സൂചിപ്പിക്കുന്ന പദമാണ്. എന്തുതരം റിപ്പബ്ലിക്കിനെപ്പറ്റിയാണ് അവർ പ്രസംഗിക്കുന്നത് എന്ന് വ്യക്തമല്ല. അവർ കൊണ്ടുനടക്കുന്ന 'പൊളിറ്റിക്കൽ ഇസ്ലാമിന്റെ' പ്രത്യയശാസ്ത്രം 'ജനങ്ങളുടെ പരമാധികാരത്തിൽ' വിശ്വസിക്കുന്നുണ്ടോ? 'തൗഹീദ് ഹക്കീമിയ്യത്' എന്ന ഇസ്ലാമിക ആദർശം യാഥാർഥ്യമാക്കാൻ പോരാടുന്നവർക്ക്, ജനങ്ങളുടെ പരമാധികാരത്തെ അംഗീകരിക്കാൻ കഴിയുമോ? നിയമം നിർമ്മിക്കാനുള്ള അധികാരം അല്ലാഹുവിനു മാത്രമാണെന്നു പ്രഖ്യാപിക്കുന്ന ഒരു പ്രത്യയശാസ്ത്രത്തിനു 'പാർലമെന്ററി ജനാധിപത്യത്തെ' അംഗീകരിക്കാൻ കഴിയുമോ? അല്ലാഹുവിന്റെ നിയമത്തിനു കീഴിലല്ലാത്ത മറ്റേതൊരു ഭരണ സംവിധാനവും 'ശിർക്കും' 'കുഫ്റും' ആണെന്ന് പഠിപ്പിക്കുന്ന ഒരു പ്രത്യയശാസ്ത്രത്തിനു, 'മനുഷ്യ നിർമ്മിതമായ' ഒരു ഭരണഘടനയിൽ അധിഷ്ഠിതമായ ഒരു 'റിപ്പബ്ലിക്കിനെ' അംഗീകരിക്കാൻ കഴിയുമോ? അപ്പോൾ, പിന്നെ, ഏതു 'റിപ്പബ്ലിക്കാണ്' അവർ വീണ്ടെടുക്കാൻ പരിശ്രമിക്കുന്നത്?

യഥാർത്ഥത്തിൽ, ഇത്തരം റാലികളുടെയും ശക്തി പ്രകടനങ്ങളുടെയും കൊലവിളികളുടെയും അർത്ഥമെന്താണ്? ക്രിസ്ത്യൻ, ഹിന്ദു തുടങ്ങിയ മതങ്ങൾക്കും മതവിശ്വാസികൾക്കും നേരെ ഉയർത്തുന്ന മുദ്രാവാക്യങ്ങൾ, അക്ഷരർത്ഥത്തിൽത്തന്നെ, ഇന്ത്യൻ ഭരണഘടന ഉയർത്തിപ്പിടിക്കുന്ന വൈവിധ്യത്തിനും നാനാത്വത്തിനും നേരെ ഉയരുന്ന ഭീഷണി തന്നെയാണ്. തങ്ങൾ അല്ലാത്ത ആരെയും സമാധാനത്തോടെ ഈ മണ്ണിൽ ജീവിക്കാൻ അനുവദിക്കുകയില്ല എന്ന സന്ദേശമാണ് അവർ മുന്നോട്ടു വയ്ക്കുന്നത്. അറേബ്യായുടെ മണ്ണിൽനിന്ന് മുസ്ലീമല്ലാത്ത യഹൂദരെയും ക്രിസ്ത്യാനികളെയും പുറത്താക്കും എന്ന ഏഴാം നൂറ്റാണ്ടിലെ പ്രവാചക ശബ്ദത്തിന്റെ പ്രതിധ്വനിയാണ് അതിൽ മുഴങ്ങി കേൾക്കുന്നത്. 'ദീർഘ ദർശനം ചെയ്യും ദൈവജ്ഞരല്ലോ നിങ്ങൾ!'

ദർശനമല്ല. തികച്ചും സർവ്വാധിപത്യ സ്വഭാവമുള്ള, ഫാസിസ്റ്റു സ്വരമാണ് അതിൽ മുഴങ്ങി കേൾക്കുന്നത്. ഇതിനു കുടപിടിക്കുന്ന കേരളത്തിലെ രാഷ്ട്രീയ അന്തരീക്ഷം, രാജ്യത്തിന്റെ ആരോഗ്യകരമായ ഭാവിക്കു സഹായകരമാണോ എന്ന് ഉത്തരവാദപ്പെട്ടവർ വിലയിരുത്തണം.






റവ. ഫാ. ജോഷി മയ്യാറ്റിൽ

'വരയൻ' കണ്ടു! എല്ലാ ചേരുവകകളുമുള്ള നല്ല ലക്ഷണമൊത്ത ഒരു ഫാമിലി എന്റർടെയിനർ. ജനം നിറഞ്ഞ ഷേണായീസ് തീയേറ്ററിലിരുന്ന് ഈ സിനിമ കണ്ടിറങ്ങിയപ്പോൾ ശ്രദ്ധിച്ച ഒരു കാര്യം: എല്ലാവരുംതന്നെ 'കായലോണ്ട് വട്ടം വരച്ചേ' എന്ന പാട്ട് മനംനിറഞ്ഞ് പാടിപ്പോരുകയായിരുന്നു. ഒരു സെക്കന്റു പോലും ബോറടിക്കാത്ത, വലിച്ചു നീട്ടാത്ത ഒരു സിനിമയാണ് സത്യം സിനിമാസിന്റെ ബാനറിൽ പുറത്തിറങ്ങിയ 'വരയൻ'. പ്രകൃതിയും കലയും ആത്മീയതയും മാനവികതയും വ്യതിരിക്തങ്ങളല്ല എന്ന് ഈ സിനിമ സാക്ഷ്യപ്പെടുത്തുന്നു. കാഴ്ചക്കാരുടെ നിലവാരത്തിനൊത്ത് ഇത്രയ്ക്ക് വായനാസാധ്യതയുള്ള ഒരു കൊമേഴ്സ്യൽ സിനിമ അടുത്തയിടെയൊന്നും ഇറങ്ങിയിട്ടില്ല.

**ബിഗ് സ്ക്രീനിലുള്ളത് ഒരു ജീവിതശൈലി**

ഡാനി കപ്പൂച്ചിൻ എന്ന കാപ്പിപ്പൊടികുപ്പായക്കാരന്റെ തൂലികയിൽ 2016-ൽ വിരിഞ്ഞ 'വരയൻ', സത്യത്തിൽ, കഴിഞ്ഞ മൂന്നു പതിറ്റാണ്ടുകളായി കേരളത്തിന്റെ സാംസ്കാരിക കമ്പളത്തിന്റെ ഊടും പാവുമായി മാറിക്കഴിഞ്ഞ ഫ്രാൻസിസ്കൻ ജീവിതശൈലിയുടെ ഒരു 'ബിഗ് സ്ക്രീൻ' കാഴ്ചയാണ്. തെയോഫിൻ, ബോബി ജോസ് കട്ടിക്കാട്ട്, ജോസഫ് പുത്തൻപുരയ്ക്കൽ, ഡാനി, ജോയ്സൺ എന്നീ വൈദികരിലൂടെ അസീസിയിലെ നിസ്വൻ കൈരളിക്കു സമ്മാനിച്ചിട്ടുള്ള ആത്മീയതയിലധിഷ്ഠിതമായ സാംസ്കാരികപോഷണം ഊറിക്കൂടി ചലച്ചിത്രരൂപം പൂണ്ടതാണ് വരയൻ. ബോബി ജോസച്ചന്റെ മാനസ ശിഷ്യനായ സംവിധായകൻ ഈ സിനിമയിൽ ഉപയോഗിച്ചിട്ടുള്ള സമൃദ്ധമായ ബോബിബിംബങ്ങൾ തിരിച്ചറിയാൻ പരിണതപ്രജ്ഞർക്ക് ഏറെ ആയാസപ്പെടേണ്ടി വരില്ല.

ചിത്രകലയ്ക്ക് 'വരയനി'ലുള്ള പ്രാധാന്യവും പ്രേക്ഷകരുടെ ശ്രദ്ധയിൽ പെടാതെ പോകില്ല. പ്രശസ്ത കപ്പൂച്ചിൻ ചിത്രകാരന്മാരായ ജോയ്സൺ, സജി എന്നീ സന്യാസവൈദികരുടെ ചിത്രങ്ങളാണ് എബി കപ്പൂച്ചിന്റേതായി പ്രേക്ഷകർ കാണുന്നത്.

വരയപ്പെട്ട ക്രിസ്തുവും പഞ്ചക്ഷതങ്ങളേന്തിയ ഫ്രാൻസിസ് അസീസിയും ഈ



സിനിമയിൽ ഒളിഞ്ഞു നില്ക്കുന്നുണ്ടെന്നതിൽ എനിക്കു സംശയമില്ല. എഴുതാതെയും പറയാതെയും, 'അവന്റെ ക്ഷതങ്ങളാൽ നാം സൗഖ്യം പ്രാപിച്ചു' എന്ന തിരുവചനം സിനിമാന്ത്യത്തിൽ ധ്വനിപ്പിക്കുന്നതിൽ ഡാനിയച്ചനും ജിജോയും പൂർണമായും വിജയിച്ചിരിക്കുന്നു. അസീസിയിലെ ഫ്രാൻസിസിന്റെ ചെന്നായയാണ് ടൈഗർ എന്ന ശൗര്യമുള്ള നായ എന്ന് തോന്നാത്ത ഏതെങ്കിലും പ്രേക്ഷകനുണ്ടാകുമോ?

**വിജയം കണ്ട ടീം വർക്ക്**

സംവിധായകനെന്ന നിലയിൽ ശ്രീ. ജിജോ ജോസഫ് തന്റെ പരിപാകത പൂർണമായും തെളിയിച്ചിരിക്കുന്നു. കാസ്റ്റിങ്ങിലെ കൃത്യത എടുത്തു പറയാതെ വയ്യാ. സിജു വിൽസൺ എന്ന നടന്റെ അഭിനയചാതുരി കണ്ട് കേരളം കുളിരണിയുന്നു. ആ ഭാവത്തിലെയും നോട്ടത്തിലെയും ചലനത്തിലെയും നിഷ്കളങ്കത തന്നെയാണ് അതുല്യമായ ഒരു അനുഭവമാക്കി ഈ സിനിമയെ മാറ്റുന്നത്.

എവുസ്താക്കി എന്ന വില്ലൻ വേഷം മണിയൻ പിള്ള രാജുവിന് നല്കാൻ അസാമാന്യ ധൈര്യം തന്നെ വേണമായിരുന്നു. അപ്രതീക്ഷിതമായ അഭിനയമാണ് ആ റോളിൽ അദ്ദേഹം പ്രേക്ഷകർക്കായി കാഴ്ചവച്ചത്. കേപ്പയായി രംഗത്തു വന്ന ബാലനടൻ ഡാവിഞ്ചിയും മിന്നുവായി ജീവിച്ച ശ്രീലക്ഷ്മി എന്ന ബാലനടിയും തകർത്തഭിനയിച്ചു.

പ്രശസ്ത സിനിമാഗാന രചയിതാവ് ബി. ഹരിനാരായണന്റെ ഊർജ്ജം നിറഞ്ഞ വരികൾക്ക് പ്രകാശ് അലക്സിന്റെ ഈണങ്ങൾ ജീവൻ സമ്മാനിച്ചു. 'പറ പറ പറ പാറുപ്പെണ്ണേ', 'കായലോണ്ട് വട്ടം വരച്ചേ' എന്നീ ഗാനങ്ങളും അവയുടെ കടുക്കാച്ചി നൃത്തച്ചുവടുകളും കേരളത്തിന് ഒഴിയാബാധയായിത്തീർന്നുകഴിഞ്ഞു!

പ്രകൃതിയെ, പ്രത്യേകിച്ച് കുട്ടനാടൻ സൗന്ദര്യത്തെ, ആത്മാവിനും മനസ്സിനും കുളിരായി അവതരിപ്പിക്കാൻ രജീഷ് രാമന്റെ ക്യാമറയ്ക്ക് കഴിഞ്ഞിരിക്കുന്നു. പുലിമുരുകൻപോലുള്ള സിനിമകളുടെ എഡിറ്റിങ്ങിലൂടെ മലയാളികളുടെ മനം കവർന്ന ജോൺ കുട്ടിയുടെ എഡിറ്റിങ്ങ് വൈഭവം 'വരയനി'ലൂടെ ഒരിക്കൽക്കൂടി വെളിപ്പെടുന്നു.

**വരയന്റെ കാലികപ്രസക്തി**

ഉൾക്കരുത്തിനു മുന്നിൽ ബാഹ്യകോലാഹലങ്ങൾക്ക് അധികനാൾ പിടിച്ചു നില്ക്കാനാവില്ലെന്നും അന്യതാബോധത്തിനും കലിപ്പുകൾക്കും മസ്സിൽപെരുപ്പങ്ങൾക്കും ദീർഘായുസ്സില്ലെന്നും പ്രഖ്യാപിക്കുന്ന സിനിമയാണിത്.

അന്യർക്കു പ്രവേശനമില്ലാത്ത കലിപ്പക്കര ദേശംതന്നെ ഇന്നിന്റെ പ്രക്ഷുബ്ധമായ ആവാസാവസ്ഥയുടെ പ്രതീകമാണ്. അരിയും മലരും കുന്തുരുക്കവും കരുതിക്കൊള്ളാൻ ഓർമിപ്പിക്കുന്നിടത്തോളം അനുദിനം മൂർത്തരൂപം പ്രാപിക്കുന്ന അപരവിദ്വേഷത്തിന്റെ ഈ കാലഘട്ടത്തിനും ദേശത്തിനും കലിപ്പക്കര എന്ന പേര് തികച്ചും ഉചിതം തന്നെ. 'ആരും അന്യരല്ല' എന്ന ചിന്താനിലവാരത്തിലേക്ക് ഈ കരയെ എത്തിക്കാൻ ക്ഷമയുടെ സുവിശേഷം ആവർത്തിച്ചാവർത്തിച്ചു പ്രഘോഷിക്കുന്ന അനേകം എബി കപ്പൂച്ചിന്മാരുടെ ആവശ്യം ഇന്നുണ്ട്.




# ട്രഷർ

## ഇംഗ്ലീഷ് കവിതാസമാഹാരം

**റവ. ഡോ. ജോൺ സി. സി.**

നാടകാന്ത്യം കവിത്വം എന്നതാണല്ലോ കലാസങ്കല്പം. അനേക കവികളുടെ കവിതകൾ ലോകത്തിന്റെ ഗതിവിഗതികൾ മാറ്റിയിട്ടുണ്ട്. ഓരോ കവിയും കവിതയും ദേശഭാഷകൾക്ക് അതീതമായി സഞ്ചരിക്കുന്നു. ഒരു പ്രവാചകനാണ് ഓരോ കവിയും. കാലത്തിന്റെ ചുവരെഴുത്തുകൾ വായിക്കുകയും സമൂഹത്തെ നേർവഴിയിൽ നയിക്കുന്നതിനാവശ്യമായ പ്രചോദനം നൽകുകയും ചെയ്യുന്നു. കാലാകാലങ്ങളിൽ സമൂഹത്തെ ഋജുരേഖയിൽ ചലിപ്പിച്ചിരുന്നു. ഇന്ന് കാലത്തിന്റെ ഗതി മാറി. ആകെ ഒരു മാറ്റം; നേരാംവണ്ണമുള്ളതല്ല,

വളരെ വക്രമായ ഒരു ലോകാന്തരീക്ഷം. ഇത്തരുണത്തിലാണ് റവ. ഡോ. ജോൺ സി. സി. യുടെ 'ട്രഷർ' എന്ന ഇംഗ്ലീഷ് കവിതാസമാഹാരം ഏറെ പ്രസക്തമാകുന്നത്. 33 കവിതകളിൽ കോർത്തിണക്കിയ മനോഹരമായ കവിതാസമാഹാരമാണിത്. കവിതയ്ക്ക് ആമുഖം വിരചിച്ചിരിക്കുന്നത് റിട്ടയേർഡ് കേരള ചീഫ് സെക്രട്ടറി ശ്രീ. സി. പി. നായർ ഐ. എ. എസ് ആണ്. ഇതിൽ 33 കവിതകളാണ് ഉള്ളത്. 33 എന്ന സംഖ്യ വളരെ അർത്ഥവത്താണ്. ലോകൈക ഗുരുവായ യേശുവിന്റെ 33 തിരുവയസുകളെ സൂചിപ്പിക്കുന്നതാണ് ഈ അക്കം. സാധാരണ മനുഷ്യ ജീവിതത്തിന്റെ ഏതാനും ചില യാഥാർഥ്യങ്ങളുടെ ശക്തമായ ആവിഷ്കാരമാണ് ഈ കവിതകൾ.

ശ്രീ. സി. പി. നായർ ഐ. എ. എസിന്റെ വാക്കുകളിൽ പറഞ്ഞാൽ "ലാളിത്യമാണ് ഈ കവിതകളുടെ മുഖമുദ്ര. ഫ്രാൻസിസ് ബേക്കന്റെ ആശയങ്ങളുമായി നല്ല സാധർമ്യം ട്രഷറിനുണ്ട്. ഒരർത്ഥത്തിൽ ഈ കവിതകൾ ഗ്രന്ഥകർത്താവിന്റെ വ്യക്തിത്വത്തെ പ്രതിഫലിപ്പിക്കുന്നു. അതുതന്നെ അങ്ങേയറ്റം സവിശേഷമായ ലാളിത്യമുള്ളതും അചഞ്ചലമായ വിശ്വാസം, അഗാധമായ ദൈവവിശ്വാസം, ദൈവിക കരുതൽ, പാരമ്പര്യ മൂല്യങ്ങളായ സത്യം, ക്ഷമ, ശുഭാപ്തിവിശ്വാസം, കഠിനാധ്വാനം, വിശ്വാസം, പ്രതീക്ഷ എന്നിവയെല്ലാം ഈ സമാഹാരത്തിലെ പ്രതിപാദന വിഷയങ്ങളാണ്.

ഈ ചെറിയ കവിതകളിലുടനീളം വായനക്കാർ സൗമ്യവും വിനയവുമായ ഒരു ആത്മാവ് ജീവിതത്തെ നോക്കിക്കാണുന്ന വസ്തുത അവതരിപ്പിക്കുകയാണ്. ഫാ. ഡോ. ജോണിന്റെ പുസ്തകം വായിക്കുമ്പോൾ വേർഡ്സ്വർത്തുമായി അദ്ദേഹത്തെ ഉപമിക്കുന്നത് ഉചിതമായിരിക്കും. അദ്ദേഹത്തിന്റെ കവിതകൾ 'Spontaneous overflow of powerful feelings' has been a deeply moving and rewarding experience. ശക്തമായ വികാരങ്ങളുടെ സ്വതസിദ്ധമായ ബഹിർഗമനമാണ് ഈ കവിതകളിലൂടെ ആവിഷ്കരിക്കപ്പെട്ടിരിക്കുന്നത്; ഇതാണ് ഈ കവിതാസമാഹാരവും."

കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ വീക്ഷണത്തിൽ ഈ കവിതകൾ മനുഷ്യജീവിതത്തിന്റെ വിവിധ തലങ്ങളെ ആവിഷ്കരിക്കുന്നു. ഈ കവിതകൾ വായിച്ചപ്പോൾ "ഞാൻ ഈ മിസ്റ്റിക്കൽ ലോകത്തെ ധ്യാനിച്ചുപോയി.' ഒരു കവി എന്ന രീതിയിൽ, നമ്മുടെയൊക്കെ മനസുകളെ ഒരു സങ്കല്പലോകത്തിലേക്ക് കൂട്ടിക്കൊണ്ടുപോയതുപോലയുള്ള തോന്നലുകൾ. കവിതകളെല്ലാം നമ്മെ പ്രതീക്ഷയിലേക്കും മതാത്മകതയിലേക്കും ശുഭാപ്തിവിശ്വാസത്തിലേക്കും നയിക്കുന്നവയാണ്. ആദിമുതൽ അവസാന കവിതവരെ ലാളിത്യവും വ്യക്തതയും എവിടെയുമുണ്ട്. ബഹുജനം വായിക്കട്ടെ, നന്മ പരക്കട്ടെ." സെന്റ് മേരീസ് സ്കൂളിലെ റിട്ടയർ ചെയ്ത അധ്യാപികയായ പൊന്നമ്മ ടീച്ചർ ട്രഷറിനെപ്പറ്റി പറയുന്നു: "Marvellos, beautiful, fantastic".

ഈ സമാഹാരത്തിന്റെ പ്രസാധകർ സാഹിതി പബ്ലിക്കേഷൻസ് ആണ്. വില 75 രൂപ. ഇതിനോടകം മൂന്നു പതിപ്പുകൾ പുറത്തിറങ്ങി. കോപ്പികൾ ആവശ്യമുള്ളവർ ബന്ധപ്പെടുക: 9447210078.

**പൂന–കട്കി ഭദ്രാസനത്തിന്റെ**
**അദ്ധ്യക്ഷനായി നിയമിതനായ**
**അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ്**
**മെത്രാപ്പോലീത്തായ്ക്ക്**
**പ്രാർത്ഥനാ നിർഭരമായ**

# ആശംസകൾ!



